# ST.THOMAS ORTHODOX CHURCH KANGAZHA

KOTTAYAM DIOCESE

# കങ്ങഴ പള്ളി

സ്ഥാപിതം 1890














തടിയിൽ നിർമ്മിച്ച മദ്ബഹ


ത്രോണോസും കൂദാശകുരിശും


കൽകുരിശ്


കൽകൊടിമരം


ഗീവർഗീസ് മാർ ഈവാനിയോസ് പാരിഷ് ഹോം

# വി. ദേവാലയ കൂദാശ

## 2014 ഒക്ടോബർ 31, നവംബർ 1 തീയതികളിൽ

1890-ൽ സ്ഥാപിതമായ കങ്ങഴ പള്ളിയുടെ ശതോത്തര രജതജൂബിലി വർഷത്തിൽ പുതിയ ദേവാലയത്തിന്റെ കൂദാശ നിർവ്വഹിക്കുവാൻ കഴിയുന്നത് വലിയ ദൈവകൃപയായി കരുതുന്നു. 2012 ഫെബ്രുവരി 19-ാം തീയതി ഭാഗ്യസ്മരണാർഹനായ അഭി. ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി ശിലാസ്ഥാപനം നിർവ്വഹിച്ചു. 2014 ഒക്ടോബർ 31, നവംബർ 1 തീയതികളിൽ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിലും മെത്രാപ്പോലീത്താമാരായ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്, അഭി. യൂഹാനോൻ മാർ പോളിക്കർപ്പോസ്, അഭി. ഡോ. സഖറിയാസ് മാർ അപ്രേം എന്നീ തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലും വി. ദേവാലയകൂദാശ നടത്തപ്പെടും. ഒക്ടോബർ 26-ാം തീയതി പരുമലപള്ളിയിൽ നിന്നും ദീപശിഖാപ്രയാണം, 29, 30 തീയതികളിൽ കൂദാശാ ഒരുക്കധ്യാനം, നവംബർ 1-ാം തീയതി കൂദാശയെത്തുടർന്ന് പൊതുസമ്മേളനം എന്നിവ നടത്തും. കേരളാ മുഖ്യമന്ത്രി ശ്രീ. ഉമ്മൻ ചാണ്ടി പൊതുസമ്മേളനം ഉദ്ഘാടനം ചെയ്യും, മന്ത്രി ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണൻ, ശ്രീ. ആന്റോ ആന്റണി എം. പി., ഡോ. എൻ. ജയരാജ് എം. എൽ.എ., എന്നിവർ ആശംസകൾ അറിയിക്കും.

visit - www.kangazhapally.weebly.com

ഫാ. കുറിയാക്കോസ് മാണി വെട്ടത്ത് (വികാരി)
Mob: 9496321232, Email: frsonyvmani@gmail.com



# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 10, പുസ്തകം 71, ഒക്ടോബർ 2014



പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 18-ാം ഓർമ്മ നവം. 8



www.malankarasabhaonline.in

# BRIEFLY

മലങ്കര ഓർത്തഡോക്സ് സഭയിലെ ഇടവകകൾ നവംബർ 16 ഞായറാഴ്ച 'ദമ്പതി ദിന'മായി ആചരിക്കണമെന്ന് പ. കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു.

മലങ്കര ഓർത്തഡോക്സ് സഭയുടെ മാനേജിംഗ് കമ്മറ്റിയോഗം നവം. 18-ന് പഴയ സെമിനാരിയിൽ പ. കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ചേരും.

യുവജനപ്രസ്ഥാനം വടക്കൻ മേഖലയുടെ ആഭിമുഖ്യത്തിലുള്ള 26-മതു പരുമല തീർത്ഥയാത്ര ഒക്ടോബർ 30-ന് ആരംഭിക്കും. മുളന്തുരുത്തി കാതോലിക്കേറ്റ് സെന്ററിൽ നിന്നും പുറപ്പെടുന്ന പദയാത്ര യൂഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലീത്താ രാവിലെ ഒൻപതിന് ഉദ്ഘാടനം ചെയ്യും.

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം, അഖില മലങ്കര കലാമേള നവംബർ 1-ന് രാവിലെ 9 മണി മുതൽ 4 വരെ കോട്ടയം എം.ഡി. സെമിനാരി ഹയർസെക്കണ്ടറി സ്കൂളിൽ വച്ച് നടത്തും. പേരുകൾ നൽകേണ്ട അവസാന തീയതി ഒക്ടോ. 24.



www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം. വിലാസം : www.catholicatenews.in


President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Deepu Philip for Orthodox Viswasa Paripalana Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam Kottayam-04;

To Contact Malankara Sabha
For Subscription queiries
sabhamasika@yahoo.com
For Editorial queries
malankarasabha1946@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234

Rs. 15/-



മലങ്കരസഭ

10 ഒക്ടോബർ 2014

എല്ലാ മാസവും മലങ്കരസഭയുടെ
അക്ഷര പ്രകാശം



# ഗുരുമൊഴി



സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ

അമ്മയും കുഞ്ഞുമായുള്ള വാത്സല്യം ഇന്നും തീരെ നഷ്ടപ്പെടുന്നു. ശൈശവ പ്രായത്തിൽ തന്നെ അവരെ വിട്ടുനിൽക്കേണ്ട സാഹചര്യം ധാരാളം ഉണ്ടാകുന്നു. അമ്മയ്ക്ക് ജോലി ലഭിക്കുന്നതിനാൽ കുട്ടികളെ ശൈശവ പ്രായത്തിൽ വേലക്കാരെ ഏല്പിച്ച് പോകുന്ന പതിവും ഉണ്ട്.

ഒരമ്മയുടെ കൈയ്യിൽ ശിശു ഇരിക്കുമ്പോൾ ആ ശിശുവും അമ്മയും ആയി വലിയ ബന്ധം ഉണ്ടാകുന്നത് രണ്ടുപേരുടെയും കണ്ണുകളിലൂടെയാണ്. ഹൃദയഭാഷയിലുള്ള കുഞ്ഞും അമ്മയും ആയുള്ള ആത്മബന്ധം വളരെയാണ്. ഇന്ന് ഇതിനുള്ള സമയം അമ്മമാർക്ക് കിട്ടാത്തതുകൊണ്ട് വളരെ യാന്ത്രികമായി കാര്യങ്ങൾ മുമ്പോട്ടു പോകുന്നു.

കുട്ടികളുടെ മുമ്പിൽ പിതാവും മാതാവും തമ്മിലുള്ള സംവാദങ്ങളും വർത്തമാന രീതികളും വളരെ ശ്രദ്ധിക്കേണ്ടതാണ്. ഏകദേശം മൂന്നുവയസുള്ള പെൺകുഞ്ഞ് അപ്പന്റെ കയ്യിൽ ഇരിക്കുന്നു. അമ്മയുടെ കൈയ്യിൽ ഏതാനും മാസമുള്ള കുഞ്ഞും ഉണ്ട്. ഞാൻ മൂത്തകുട്ടിയോട് ചോദിച്ചു. 'കുഞ്ഞുവാവയുമായി വഴക്ക് കൂടാറുണ്ടോ'. ഉണ്ടെന്നും ഇല്ലെന്നും അല്ല പറഞ്ഞത്. 'ഞങ്ങൾ തമ്മിൽ-വഴക്കില്ല; പപ്പായും മമ്മിയും നല്ല വഴക്ക് ആണ്'. കുഞ്ഞുങ്ങൾ കുടുംബകലഹങ്ങൾ ശ്രദ്ധിക്കുന്നു എന്ന് മാതാപിതാക്കൾ ഓർത്തിരിക്കേണ്ടതാണ്.

അപ്പൻ, അമ്മ എന്നുള്ള ഭാവം, മാത്രമേ കുഞ്ഞുങ്ങൾ കാണാവൂ. ഭാര്യാഭർത്താവ് എന്നുള്ള ബന്ധം കുഞ്ഞുങ്ങൾ കാണുവാൻ പാടില്ല. ഇന്ന് അതിനെക്കുറിച്ച് ശ്രദ്ധ കുറഞ്ഞ ഭവനങ്ങളാണ് പലയിടത്തും. ശൈശവത്തിലെ അമ്മയും കുഞ്ഞുമായുള്ള ആത്മബന്ധം നഷ്ടപ്പെടരുത്. അവർ ആദ്യമായി സ്ക്കൂളിൽ പോകുമ്പോൾ ഒത്തിരി കരച്ചിലും പിഴിച്ചിലും ഒക്കെയായിരിക്കും. പോയി വരുമ്പോൾ അവിടെയുള്ള കാഴ്ചകൾ ഒക്കെ വർണ്ണിക്കും. പലപ്പോഴും അമ്മമാർ അതൊക്കെ വേണ്ടപോലെ ചെവി കൊടുക്കാറില്ല. തീർച്ചയായും, അവർ പറയുന്ന കാര്യങ്ങൾ നിസ്സാരമെന്ന് നമുക്ക് തോന്നിയാലും അത് കേൾക്കേണ്ടതാണ്. പല ചോദ്യങ്ങൾക്കും അവരോട് ഉത്തരം പറഞ്ഞു കൊടുക്കുവാൻ പ്രയാസമാണ്. എന്നാലും അവർക്ക് ചോദിക്കുവാനുള്ള അവകാശവും, അതു നമ്മൾ കേൾക്കുക എന്ന കാര്യവും നിലനിർത്തണം. അത് ഇല്ലാത്തപക്ഷം കുഞ്ഞുങ്ങൾ അമ്മയിൽ നിന്നും അപ്പനിൽ നിന്നും അകന്നു പോകും. ഇതൊക്കെ കേൾക്കുവാൻ താല്പര്യം കാണിക്കുന്ന ആളുകളുടെ കൂടെ ചേരുകയും ചെയ്യും. അത് എപ്പോഴും നല്ലതായിരിക്കണമെന്നില്ല.

കുട്ടികളുടെ പ്രശ്നങ്ങൾ കേൾക്കുവാൻ കഴിയണം. പള്ളിയിലെ പ്രസംഗങ്ങളിൽ പലപ്പോഴും കുഞ്ഞുങ്ങൾ അസ്വസ്ഥരാകും. കാരണം പ്രസംഗത്തിൽ പറയുന്നത് അവർക്ക് മനസ്സിലാകുകയില്ല. പ്രഭാഷണത്തിൽ കുട്ടികളെക്കുറിച്ചുള്ള ചിന്തയില്ലാതെ പ്രസംഗിച്ചാൽ അവർ ശ്രദ്ധിക്കുകയില്ല.

കുട്ടികൾ കാഴ്ചയുടെ ലോകത്തേക്ക് മാറുന്നതിനാൽ 'വായനാശീലം' നഷ്ടപ്പെടുന്നു. ചിത്രകഥ വായിക്കുവാൻ കുട്ടികൾക്ക് താല്പര്യമാണ്. അതിൽ അവരെ ആകർഷിക്കുന്ന കാഴ്ചയുണ്ട്. അതിനാൽ അത് താല്പര്യമാണ്. ആഴമായ വായനാസംസ്ക്കാരം കുട്ടികൾ വളർത്തിയെടുക്കണം. മാതാപിതാക്കൾ ഇക്കാര്യത്തിൽ ശ്രദ്ധിക്കേണ്ടതാണ്. കുടുംബങ്ങളിൽ കുട്ടികളെ ശ്രദ്ധാപൂർവ്വം വളർത്തി ഉത്തമരായ മക്കളാക്കി തീർക്കുവാൻ മാതാപിതാക്കൾ വളരെ ശ്രദ്ധിക്കണം. പല സാധനങ്ങളിലും 'gift of God' എന്ന് എഴുതും. എന്നാൽ ഇതിൽ ഒക്കെ വലിയ 'gift' മക്കളാണ്. ദൈവസ്വരൂപത്തിൽ സൃഷ്ടിച്ചവരാണ് മക്കൾ. ഓർക്കണം എല്ലാ 'gift' നെയുംകാൾ വലിയത് മക്കളാണ്. ('മക്കൾ ദൈവത്തിന്റെ അവകാശവും പ്രതിഫലവും ആകുന്നു.' സങ്കീ. 127:3).

*(ശിശുദിനം, നവംബർ 14)*

■



# മഹാപുരോഹിത സന്ദേശം

മലങ്കരയിലെങ്ങും വിശുദ്ധിയുടെ മധുരപരിമളം വീശുന്ന പുണ്യദിനങ്ങളാണ് മലങ്കരയുടെ മഹാ പരിശുദ്ധനായ പ. പരുമല തിരുമേനിയുടെ ഓർമ്മപെരുന്നാൾ ദിവസങ്ങൾ. ദൈവ പുത്രനായ ക്രിസ്തുവിനെ വഴിയും സത്യവും ജീവനുമായി അനുഭവിച്ചറിഞ്ഞ് സ്വജീവിതത്തിലെ കർമ്മശുദ്ധിയാൽ ദൈവസ്വഭാവമായ വിശുദ്ധിയെ തങ്ങളുടെ ജീവിതത്തിലേക്ക് ആവോളം സ്വാംശീകരിച്ച പുണ്യ പിതാക്കന്മാരാണ് വിശുദ്ധന്മാർ. വിശുദ്ധി ഒരു വഴിയാണ്.... മഹത്തായ ലക്ഷ്യ പ്രാപ്തിക്കായി നാം ബോധപൂർവ്വം തെരഞ്ഞെടുക്കേണ്ടുന്ന വഴി. ഒരുപാട് സഹനവും, പ്രാർത്ഥനയും, ആത്മീയ സാധനകളും, ത്യാഗവും, സമർപ്പണവും കൊണ്ട് മാത്രം നമുക്ക് പ്രയാണം ചെയ്യാൻ കഴിയുന്ന വഴി. സുവിശേഷം കാട്ടിത്തരുന്ന ദൈവരാജ്യത്തിലേക്കുള്ള ഇടുങ്ങിയ വഴിയും വിശുദ്ധിയുടെ വഴി തന്നെയാണ്. വിശാലമായ പെരുവഴികളും കുറുക്കുവഴികളും, അനീതിയുടെയും അധാർമ്മികതയുടെയും മേച്ചിൽപുറങ്ങളിലേക്ക് അനായാസേന യാത്ര ചെയ്യുവാൻ അധുനിക ലോകത്തെ പ്രേരിപ്പിക്കുമ്പോൾ ആത്മീയമായ ഒരു പ്രതിസംസ്ക്കാരത്തിന്റെ പ്രതിനിധികളായി ലോകത്തിൽ ആയിരിക്കുന്ന പരിശുദ്ധ സഭയും അതിന്റെ മക്കളും വിശുദ്ധിയുടെ വഴിയെ പ്രയാണം ചെയ്യണമെന്ന് പ. പരുമല തിരുമേനി നമ്മോട് ആവശ്യപ്പെടുന്നു. പരിശുദ്ധ സഭയുടെ ലക്ഷണങ്ങളിലൊന്ന് 'വിശുദ്ധം' എന്നതു തന്നെയാണല്ലോ. പരിശുദ്ധ പിതാവ് കാട്ടിത്തന്ന വിശുദ്ധിയുടെ വഴികളെ പിന്തുടരുവാനും അദ്ദേഹത്തിന്റെ ആത്മീയമായ നിഷ്ഠകളെ മാതൃകയാക്കുവാനും നമുക്ക് ഈ ദിനങ്ങളിൽ ശ്രമിക്കാം. 'വിശുദ്ധ വംശ'മാണ് നാം എന്ന ദിവ്യമായ തിരുവചനം നമ്മുടെ ഹൃദയങ്ങളിൽ പ്രതിധ്വനിക്കുവാൻ ഈ പെരുന്നാൾ ആചരണം മുഖാന്തിരമായി തീരട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

സുറിയാനി സഭയിൽ സംജാതമായിരിക്കുന്ന പ്രത്യേക സാഹചര്യങ്ങളാൽ ഇപ്പോൾ വീണ്ടും മലങ്കര സഭാ സമാധാനത്തെപ്പറ്റിയുള്ള ചർച്ചകൾ അനൗദ്യോഗികമായി പല രംഗങ്ങളിലും സജീവമായിരിക്കുന്നു എന്ന് നാം മനസ്സിലാക്കുന്നു. എന്നാൽ മാധ്യമങ്ങളിലൂടെയുള്ള ഉപരിപ്ലവമായ അഭിപ്രായപ്രകടനങ്ങളല്ലാതെ ഔദ്യോഗികമായി ഒരു ഭാഗത്തുനിന്നും സദുദ്ദേശ്യത്തോടുകൂടിയുള്ള ഒരു പരിശ്രമങ്ങളും ഇന്നുവരെയും ഉണ്ടായിട്ടില്ല എന്ന് നാം വ്യക്തമാക്കുകയാണ്. മലങ്കര ഓർത്തഡോക്സ് സഭ എന്നും സമാധാനത്തിനുവേണ്ടി നിലകൊണ്ടിട്ടുണ്ട്. കാതോലിക്കേറ്റ് ശതാബ്ദി വേളയിൽ പരിശുദ്ധ സഭയുടെ സമാധാന ആഹ്വാനം നാം ലോകത്തോട് വെളിപ്പെടുത്തിയതുമാണ്. 1934-ലെ ഭരണഘടനയും സുപ്രീംകോടതിവിധികളും മാനിച്ചുകൊണ്ട് മലങ്കരസഭയിൽ ശാശ്വത സമാധാനത്തിനായി എടുക്കുന്ന ഏത് നിലപാടുകളേയും പരിശുദ്ധ സഭ സ്വാഗതം ചെയ്യുന്നു. എന്നാൽ കപടമായ പ്രതിഛായ നിർമ്മിക്കുവാൻ വേണ്ടി വീണ്ടും ഒരു പിളർപ്പിലേക്ക് പോകുവാൻ തക്കവണ്ണം കൂടുതൽ സങ്കീർണ്ണമായ പ്രക്രിയകളിലൂടെ സമാധാനത്തെ സൃഷ്ടിക്കുവാൻ നാം ശ്രമിക്കുന്നത് ദൈവമുമ്പാകെ നീതീകരിക്കുവാൻ സാധിക്കുന്നതല്ല എന്നാണ് നമ്മുടെ ബോധ്യം. **സമാധാനത്തിന്റെ വാതിലുകൾ നാം ഒരിക്കലും കൊട്ടിയടക്കുന്നില്ല. എന്നാൽ പരിശുദ്ധ സഭയുടെ സ്വാതന്ത്ര്യവും സ്വയശീർഷകത്വവും നാം ഒരുനാളും അടിയറവയ്ക്കുന്നതുമല്ല എന്ന് ആവർത്തിച്ച് വ്യക്തമാക്കുവാൻ നാം ആഗ്രഹിക്കുന്നു.**

ലോകം സഭകളെയും ആത്മീയ നേതൃത്വത്തെയും ഏറെ പ്രതീക്ഷയോടെ ഉറ്റുനോക്കുന്ന ഒരു കാലത്തിലാണ് നാം ആയിരിക്കുന്നത് എന്ന് നാം പ്രത്യേകം ഓർക്കണം. ഓരോ ദിവസവും പുതിയ വെല്ലുവിളികളെ ഭയാനകമായ രീതിയിൽ നാം അഭിമുഖീകരിക്കേണ്ടിവരുന്നു. ആഫ്രിക്കയിൽ ആയിരക്കണക്കിന് ജനങ്ങൾ എബോള എന്ന ഭീകരമായ വൈറസിന്റെ ആക്രമണത്തിൽ മരണപ്പെട്ടുകഴിഞ്ഞു. 813 ഇന്ത്യക്കാർ ഇതുസംബന്ധമായി നിരീക്ഷണത്തിലാണെന്ന് ആരോഗ്യമന്ത്രാലയത്തിന്റെ പ്രസ്താവനയും വന്നുകഴിഞ്ഞു. ഇനിയും ഫലപ്രദമായ മരുന്ന് കണ്ടെത്തപ്പെട്ടിട്ടില്ലാത്ത ഭയാനകമായ ഈ രോഗത്തിന്റെ പിടിയിൽനിന്നും ലോകം വിമുക്തമാകുവാൻ തക്കവണ്ണം ഏറെ പ്രാർത്ഥിക്കുവാൻ നമുക്ക് ഏവർക്കും കടപ്പാടുണ്ട് എന്ന് നാം സ്നേഹത്തോടെ നിങ്ങളെ ഓർമ്മിപ്പിക്കുകയാണ്. നമ്മുടെ എല്ലാ ആത്മീയ പ്രസ്ഥാനങ്ങളുടെയും നേതൃത്വത്തിൽ ഈ വിപത്തിനെതിരെ പ്രാർത്ഥനാ കൂട്ടായ്മകൾ സംഘടിപ്പിക്കുവാൻ പ്രത്യേകം ഉത്സാഹിക്കണം എന്ന് നാം ആവശ്യപ്പെടുന്നു. ദൈവം അനുഗ്രഹിക്കട്ടെ.

ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ

EDITORIAL

# വാടക അമ്മ



## Surrogate Motherhood: Ethical & Commercial Issues

**മക്കൾ, യഹോവ നൽകുന്ന അവകാശവും ഉദരഫലം, അവൻ തരുന്ന പ്രതിഫലവും തന്നെ.**
**- സങ്കീർത്തനങ്ങൾ 127:3**

'

ലോക ജനസംഖ്യയിൽ 15 ശതമാനത്തോളം വന്ധ്യകളാണ്. ഇന്ത്യയിൽ രണ്ട് കോടിയോളം ഉണ്ട്. ഇത് 'വാടക അമ്മ വ്യവസായം' വർദ്ധിപ്പിക്കുന്നു. ഇന്ത്യയിൽ കർശനമായ നിയമങ്ങളും നിയന്ത്രണങ്ങളും ഇക്കാര്യത്തിൽ നടപ്പാക്കാത്തതിനാൽ വ്യാപകമായ ക്രമക്കേടുകൾ ഉണ്ടാകുന്നു.

- ഡോ. പുഷ്പാ എം. ഭാർഗവ
(ഡ്രാഫ്റ്റിങ്ങ് ചെയർമാൻ, എആർടി ബിൽ 2013)

* * *

വിവാഹ ജീവിതത്തിൽ കുഞ്ഞുങ്ങളെ വേണ്ട എന്നു വെയ്ക്കുന്നവർ സ്വാർത്ഥരാണ്. മക്കൾ ഇല്ലാത്ത ദമ്പതികൾ കുഞ്ഞുങ്ങളെ ദത്തെടുത്ത് സ്നേഹം പങ്കിടണം. സ്നേഹം പങ്കിടുമ്പോൾ മാത്രമേ ജീവിതം അർത്ഥപൂർണ്ണമാകൂ.

-ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് (2010)

പ്രസവം കൊണ്ടു മാത്രം ഒരു സ്ത്രീ അമ്മയായിതീരുകയില്ല... ഗർഭപാത്രം കാശിനു വേണ്ടി വാടകയ്ക്ക് കൊടുത്ത് പ്രസവം ഏറ്റെടുക്കുന്ന സ്ത്രീ അമ്മയാണോ? ഒരിക്കലുമല്ല.

പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ്
ദ്വിതീയൻ കാതോലിക്കാ ബാവാ
(നിഷ്കളങ്കതയുടെ സൗന്ദര്യം, 2013: 60-61)

* * *
'

ഓരോ സെക്കന്റിലും ലോകത്ത് മൂന്നു കുഞ്ഞുങ്ങൾ പിറക്കുന്നു. ഒരു ദിവസം ഏകദേശം മുപ്പതു ലക്ഷം കുഞ്ഞുങ്ങളാണ് ഭൂമുഖത്തേക്ക് എത്തുന്നത്. ദേശഭേദമെന്യേ ഏവരും കുഞ്ഞുങ്ങളെ ഇഷ്ടപ്പെടുന്നു. നിർഭാഗ്യവശാൽ 'കുഞ്ഞുങ്ങളെ വേണ്ട' എന്ന സമീപനം ലോകത്ത് വർദ്ധിച്ചുവരികയാണ്. ശാരീരിക മാനസിക പ്രശ്നങ്ങളാൽ കുഞ്ഞുങ്ങൾക്ക് ജന്മം നൽകുവാൻ കഴിയാത്തവരുടെ എണ്ണവും പെരുകുകയാണ്. ആറു ദമ്പതികളിൽ ഒന്ന് വിവിധതരത്തിൽ വന്ധ്യരാണ്. വികസിതമാകുന്ന മഡിക്കൽ ഗവേഷണവും നൂതനമായ ടെക്നോളജിയും വന്ധ്യതാ നിവാരണം ഫലപ്രദമാകുന്നു.

ആഗോള വന്ധ്യതാ പ്രതിസന്ധിക്ക് ഇന്ത്യ ആട്ടുതൊട്ടിലായിതീരുന്നു. ലോകത്തിന്റെ 'വാടകത്തൊട്ടിൽ' എന്നറിയപ്പെടുന്നത് ഗുജറാത്തിലെ ആനന്ദ്, സൂറത്ത്, ജാംനഗർ മേഖലകളാണ്. 2004 മുതൽ വളർന്നു വികസിച്ച 'വാടക ഗർഭപാത്ര വിപണി' ഇന്ത്യയിലെ വൻ നഗരങ്ങളിലും കേരളത്തിലും വ്യാപകമായി. പത്തു ലക്ഷത്തിൽ അധികം രൂപാ ഉണ്ടെങ്കിൽ വാടക ഗർഭധാരണം വഴി കുഞ്ഞിനെ ലഭ്യമാകും എന്ന സന്ദേശം മെഡിക്കൽ രംഗത്ത് ശക്തിപ്പെട്ടു.

കുഞ്ഞുങ്ങൾക്കായി ഇന്ത്യയിൽ മനുഷ്യഭ്രൂണവ്യാപാരം വ്യാപകമാണ്. ഇത് 'വാടക അമ്മമാർ' വർദ്ധിപ്പിക്കുന്നതിന് സാഹചര്യം ഒരുക്കുന്നു. പ്രസവശേഷിയില്ലാത്തവർക്കു സ്വന്തം ഗർഭപാത്രം വാടകയ്ക്ക് നൽകുന്ന സ്ത്രീയാണ് വാടകയമ്മ. കരാർ വ്യവസ്ഥയിൽ എത്തുന്ന ദമ്പതിമാരുടെ 'ഭ്രൂണത്തെ' കൃത്രിമ പ്രത്യുൽപ്പാദനം വഴി മറ്റൊരാൾ ഗർഭപാത്രത്തിൽ വഹിച്ച്, പ്രസവിച്ച്, കുഞ്ഞിനെ അവർക്കുതന്നെ നൽകുന്നതാണ് 'വാടക ഗർഭധാരണം' (surrogacy). വാടക അമ്മയുടെ ഗർഭചൂടിൽ വളർന്ന് ജീവന്റെ പൂർണ്ണതയിൽ ശിശു ലോകത്തേക്ക് വരുമ്പോൾ സ്വീക



## EDITORIAL

രിക്കുന്നത് ജനിതക ബന്ധമുള്ള 'അച്ഛനും അമ്മയും'. പ്രസവിച്ച 'വാടക അമ്മയ്ക്ക്' കരാർ പ്രകാരമുള്ള പ്രതിഫലം മാത്രം!. പരമ്പരാഗത വാടക ഗർഭധാരണത്തിൽ വാടകക്കെടുക്കുന്ന സ്ത്രീയുടെ തന്നെയാവും അണ്ഡം. ബീജം, കുഞ്ഞ് ആവശ്യമുള്ളവരുടേതും. കരാറുകാരുടെ ബീജവും അണ്ഡവും സംയോജിപ്പിച്ച് വാടക ഗർഭപാത്രത്തിൽ നിക്ഷേപിക്കുന്ന 'ജെസ്റ്റേഷൻ' രീതിയാണ് നിയമ സാധുതയുള്ളത്.

കൃത്രിമ പ്രത്യുൽപ്പാദന സാങ്കേതികതയുടെ മറവിൽ അന്യരിൽ നിന്നുള്ള മനുഷ്യഭ്രൂണവും വാടക അമ്മമാരിൽ നിക്ഷേപിക്കുന്നുണ്ട്. ദമ്പതിമാരുടെ ശരീരത്തിന് അനുസൃതമായ മാതൃകാഭംഗിയുള്ള (designer babies) കുഞ്ഞുങ്ങളെ കണ്ടെത്തുവാനുള്ള ശ്രമവും ഉണ്ട്. ദമ്പതികളുടെ രൂപസാദൃശ്യമുള്ളവരിൽ നിന്നും ബീജ-അണ്ഡ ദാനത്തിനുള്ള സംവിധാനമാണിത്. ആദ്യകാലത്ത് ബന്ധുക്കളും ചാർച്ചക്കാരുമാണ് വാടകഗർഭധാരണത്തിന് മുതിർന്നത്. ഇപ്പോൾ അതിർത്തി കടന്ന വൻകിട വ്യവസായമായി 'വാടക അമ്മമാർ'. വന്ധ്യകളായ അനവധി വിദേശികൾ കുട്ടികളെ ദത്തെടുക്കുന്നതിനു പകരം കൃത്രിമ അണ്ഡ-ബീജ സങ്കലനം നടത്തി ഭ്രൂണം വിദഗ്ധ കേന്ദ്രങ്ങളിലെ ദത്തുഗർഭാശയങ്ങളിൽ നിക്ഷേപിക്കുന്നു. മനുഷ്യഭ്രൂണ ഇറക്കുമതി നയം ഉദാരമായപ്പോൾ വാടക ഗർഭപാത്രങ്ങൾക്ക് ഇന്ത്യയിൽ വിപണി വർദ്ധിച്ചു.

ദത്തു ഗർഭാശയങ്ങളെക്കുറിച്ച് സുസ്ഥിരമായ നിയമവ്യവസ്ഥയില്ലാത്തതിനാൽ ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ 'വാടക ഗർഭധാരണ'വും 'വാടക അമ്മമാരും' 'അമ്മ വ്യവസായവും' വർദ്ധിക്കുന്നുവെന്ന് ഡൽഹിയിലെ സെന്റർ ഫോർ സോഷ്യൽ റിസേർച്ച് 2012-ൽ നടത്തിയ പഠനം വെളിപ്പെടുത്തുന്നു. വാടക ഗർഭപാത്രങ്ങളുടെ ധാർമ്മികവും വാണിജ്യപരവുമായ പ്രശ്നങ്ങളാണ് ഇതിൽ വിശകലനം ചെയ്യുന്നത്. മനുഷ്യഭ്രൂണ കടത്തും വാടക ഗർഭധാരണവും വാണിജ്യ വ്യവസായമായിയെന്ന് റിപ്പോർട്ടിൽ സ്ഥിതി വിവര അടിസ്ഥാനത്തിൽ വ്യക്തമാക്കുന്നു.

ഇന്ത്യൻ കൗൺസിൽ ഓഫ് മെഡിക്കൽ റിസേർച്ചിന്റെ മാർഗനിർദ്ദേശത്തിൽ മൂന്നു പ്രാവശ്യത്തിൽ കൂടുതൽ വാടക ഗർഭധാരണം അനുവദിക്കുന്നില്ല. എന്നാൽ നാലുമക്കളുള്ള അമ്മ അഞ്ചു പ്രാവശ്യം വരെ 'വാടക ഗർഭധാരണം' നടത്തിയതിന്റെ വിവരണം പഠനത്തിലുണ്ട്. മുംബൈ, ഡൽഹി, ഗുജറാത്ത് എന്നിവിടങ്ങളിൽ നടത്തിയ സ്ഥിതി വിവര പ്രകാരം വാടക അമ്മമാരുടെ ശരാശരി വയസ് 26 നും 35 നും മദ്ധ്യേയാണ്. വാടക അമ്മമാർ 97 ശതമാനവും ഭർത്താക്കന്മാരോട് ഒപ്പം കഴിയുന്നവരാണ്. ഭർത്താക്കന്മാർ മദ്യപാനികളും അലസന്മാരും കുടുംബത്തെ നോക്കാത്തവരുമായി തീരുന്നതിനാൽ സ്ത്രീകൾ 'വാടക അമ്മമാർ' ആകുവാൻ പ്രേരിതരാകുന്നു. കരാർ പ്രകാരം ലഭ്യമാകുന്ന തുക കുട്ടികളുടെ വിദ്യാഭ്യാസം, ചികിൽസാ ചെലവ്, ഭവന നിർമ്മാണം, സാമ്പത്തിക കടം വീട്ടൽ എന്നിവക്കായി ഉപയോഗിക്കുന്നു. നഗരത്തിൽ ഫ്ളാറ്റുവാങ്ങുവാനും ആർഭാട ഉല്പന്നങ്ങൾ സ്വന്തമാക്കുവാനും ചിലർ ആഗ്രഹിക്കുന്നു.

നിത്യദാരിദ്ര്യവും വർദ്ധിച്ചുവരുന്ന ജീവിത ചെലവും വാടക ഗർഭധാരണത്തെ പ്രേരിപ്പിക്കുന്നു. തൊഴിലില്ലായ്മ, സാമ്പത്തിക കടം, നിരക്ഷരത എന്നിവയും അടിസ്ഥാന ഘടകങ്ങളാണ്. വാടക അമ്മമാരിൽ അധികവും നിരക്ഷരരായ തൊഴിലാളികളും വീട്ടു ജോലിക്കാരും ഹോം നേഴ്സിങ്ങ് മേഖലയിലുള്ളവരുമാണ്. പ്രസവാനന്തരം പണവുമായി എത്തുന്ന 'വാടക അമ്മ'മാരുടെ ഭർത്താക്കന്മാരിൽ 80 ശതമാനവും സന്തുഷ്ടരാണ്. എങ്ങനേയും പണം സമ്പാധിച്ച് 'ജീവിതം ആസ്വദിക്കുക' എന്നതാണ് ഇവരുടെ ലക്ഷ്യം. എന്നാൽ വാടക അമ്മമാരുടെ ബന്ധുക്കളും ചാർച്ചക്കാരും (80%) അവരെ ഉൾക്കൊള്ളുവാൻ തയ്യാറാകുന്നില്ല.

വാടക അമ്മമാർക്കായുള്ള ഏജൻസികളും സ്ഥാപനങ്ങളും വൻലാഭം നേടുന്നെങ്കിലും വാടക അമ്മമാരുടെ മാനസിക-സാമൂഹിക പ്രശ്നങ്ങളും ചൂഷണങ്ങളും അനവധിയാണ്. അവയവ വ്യാപാരം നിയന്ത്രിക്കുന്നതുപോലെ വാടക ഗർഭധാരണത്തിനും നിയന്ത്രണം അനിവാര്യമാണ്. അവയവദാനം, ബീജദാനം, കൃത്രിമ ഗർഭധാരണം, വാടക അമ്മ തുടങ്ങി വിവിധതര ബിസിനസുകൾ വന്ധ്യതാ നിവാരണ ആശുപത്രികളുടെ മറവിൽ വ്യാപകമാകുന്നു. ഒരു കുഞ്ഞിനു വേണ്ടിയുള്ള മോഹത്തിൽ എത്തുന്ന ദമ്പതികളിൽ നിന്ന് സമാഹരിക്കുന്നത് ലക്ഷങ്ങളും.

ഇന്ത്യയിൽ വാടക അമ്മമാരുടെ സുലഭത, അത്യാധുനികമായ ചികിൽസാ കേന്ദ്രങ്ങൾ, ഫലപ്രദമായ ചികിൽസാ സംവിധാനം, ദത്തു ഗർഭപാത്രങ്ങളെ കണ്ടെത്തുവാനുള്ള മാർഗ്ഗം, പരിമിതമായ ചികിൽസാചെലവ്, ദുർബലമായ നിയമവ്യവസ്ഥകൾ, അത്യാധുനികമായ പ്രത്യുൽപാദന ടെക്നോളജികൾ എന്നിവയും ഇന്ത്യൻ ജനതയുടെ ദരിദ്രമായ സാമൂഹിക-സാമ്പത്തിക അവസ്ഥയും നിരക്ഷരതയും വാടക ഗർഭപാത്ര വ്യവസായത്തിലേക്ക് വിദേശികളെ ആകർഷിക്കുന്നു.

> “ 'ഡിജിറ്റൽ ഇന്ത്യ'യുടെ ദാരിദ്ര്യവും പട്ടണിയുമാണ് വാടക അമ്മമാരെ സൃഷ്ടിക്കുന്നത്. പ്രത്യുൽപാദന ടൂറിസത്തിൽ വികസിത രാജ്യങ്ങൾ ലക്ഷ്യമിടുന്നത് ദരിദ്രരേയും നിരക്ഷരരേയുമാണ്. വൻകിട ആശുപത്രികൾ കോടികളുടെ ബിസിനസിൽ ധാർമ്മിക മൂല്യങ്ങൾ ബലികഴിക്കുന്നു. ”

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com






# വിശുദ്ധിയുടെ നിറവ്

■ ഔഗേൻ റമ്പാൻ
(മാനേജർ, പരുമല സെമിനാരി)

സ്നേഹത്തിലും കരുണയിലും അടിയുറച്ച പരോപകാര തത്പരതയാണ് പരിശുദ്ധ പരുമല തിരുമേനിയിലെ പ്രകടമായ സവിശേഷത. സ്നേഹത്തിന്റെ മൂല്യം എല്ലാവരും അംഗീകരിക്കുന്ന അനുഭവമായി മാറ്റണമെന്നതുമായിരുന്നു അദ്ദേഹത്തിന്റെ പ്രേഷിതപ്രവൃത്തിയുടെ പ്രത്യേകത. കൊച്ചുകുട്ടികൾ മാതാപിതാക്കളുടെ ശിക്ഷണത്തിലും സ്നേഹത്തിലും കരുതലിലും വളരുന്നതുപോലെ ദൈവത്തിന്റെ കരങ്ങളിൽ സമൂഹം സുരക്ഷിതമായിരിക്കും എന്നതാണ് അദ്ദേഹം നൽകുന്ന ജീവിത സന്ദേശം.

സ്നേഹവും കരുണയും മനോഭാവത്തിൽ മാറ്റം വരുത്തുമെന്ന ചിന്തയാണ് പരോപകാരപ്രവർത്തനത്തിന്റെ ചാരുതയെന്നു വിശ്വസിച്ചുകൊണ്ട് കർമ്മമണ്ഡലത്തിൽ അക്ഷീണം പ്രയത്നിക്കുകയും പ്രാർത്ഥിക്കുകയും ചെയ്ത മഹാപരിശുദ്ധന്റെ ജീവിതം അദ്ദേഹം ജീവിച്ചിരിക്കുമ്പോൾ തന്നെ മഹാസന്ദേശമാകുകയായിരുന്നു.



അടിമത്തവും അസ്പർശ്യതയും നിലനിന്ന സമൂഹത്തിലാണ് പരുമല തിരുമേനി ജനിച്ചതും വളർന്നതും. വിദ്യയിലൂടെ മാത്രമാണ് ജാതീയമായ വേർതിരിവും അകൽച്ചയും അവസാനിക്കുകയെന്ന് അദ്ദേഹം മനസ്സിലാക്കി. അതിനായി വിജാതിമിഷൻ ആരംഭിച്ചു. സവർണ്ണ നസ്രാണിയുടെ മനോഭാവത്തിൽ മാറ്റമുണ്ടാകണം. അതിന്റെ ആദ്യപടി എന്ന നിലയിലാണ് വിജാതിയ മിഷൻ എന്നതുകൊണ്ട് തിരുമേനി അർത്ഥമാക്കിയത്.

മിഷൻ ദൗത്യമാണ് വിജാതിയരുടെ ഇടയിലുള്ള ദൗത്യം. ക്രിസ്തുമാർഗ്ഗത്തിലേക്ക് അവരെ കൊണ്ടുവരിക എന്നതുമാത്രമായിരുന്നില്ല അതിലൂടെ അദ്ദേഹം ലക്ഷ്യമാക്കിയത്.

ശുചിത്വവും അവബോധവും അക്ഷരജ്ഞാനവും നൽകണം. അതിലൂടെ ജീവിതസാഹചര്യങ്ങളിൽ മാറ്റം ഉണ്ടാവണം. ഭൗതികമായ പരിവർത്തനത്തിലൂടെ മാത്രമേ പിന്നാക്കസമുദായം വളർച്ചയുടെ പന്ഥാവിലേക്ക് പ്രവേശിക്കുകയുള്ളുവെന്നു മനസ്സിലാക്കിക്കൊണ്ടുതന്നെ അവരുടെ ഉന്നമനത്തിനായി വാദിച്ചു. പ്രവർത്തിച്ചു.

ദലിത് പള്ളിക്കൂടങ്ങളും ദലിത് പള്ളികളും തിരുമേനിയുടെ നിർദ്ദേശത്തിലും നിദർശനത്തിലും ആരംഭിച്ചു. അത് അതുപോലെ നിലനിൽക്കാൻ പാടില്ലായെന്നും ആഗ്രഹിച്ചു. കാലാന്തരത്തിൽ മാറ്റം അനിവാര്യമാണെന്നും ക്രിസ്തുവിൽ സമൂഹം ഒന്നായി തീരുമെന്നും പരുമല തിരുമേനി വിശ്വസിച്ചു. പ്രാർത്ഥിച്ചു. തന്റെ സന്തോഷം മറ്റുള്ളവരുടെ ദുഃഖനിവാരണമായി മാറാത്തപക്ഷം തനിക്ക് ക്രിസ്തീയത എന്നത് അപ്രാപ്യമായിരിക്കുമെന്ന് തിരുമേനി അടിയുറച്ചു വിശ്വസിച്ചു.

'മടിയെ ദൂരെ എറിഞ്ഞുകളഞ്ഞു രാവിലും പകലിലും നല്ല വേലകൾക്കായി ഉത്സാഹിക്ക. ഉറക്കത്തിൽ നിന്നും മൗനത്തിൽനിന്നും ഉണരുക.' തിരുമേനിയുടെ ഈ പ്രബോധനത്തിൽ അദ്ധ്വാനത്തിന്റെ വിളംബരം അടങ്ങിയിരിക്കുന്നു.

സ്ഥിരോത്സാഹത്തിന്റെ സമൂഹത്തെയാണ് അദ്ദേഹം അഭിലഷിച്ചിരുന്നത്. പ്രയത്നത്തിന്റെ പ്രതിഫലം യഥാർത്ഥ ആനന്ദമാണെന്ന് അദ്ദേഹം മനസ്സിലാക്കി. ഇടവകകൾക്കു നൽകുന്ന കല്പനകളിൽ പിന്നാക്കവിഭാഗക്കാരോടുള്ള തിരു

മേനിയുടെ മനോഭാവവും ആശങ്കകളും പ്രകടമാക്കിയിരുന്നു.

'നിങ്ങളുടെ സമീപമുള്ള പുറജാതികളെ പ്രത്യേകിച്ചു ദലിതരേയും മുതലായ സാധുക്കളേയും സുവിശേഷം അറിയിച്ച് അവരെ സത്യവിശ്വാസത്തിലേക്ക് തിരിപ്പിക്കുകയും ആവശ്യംപോലെ അവർക്കു പള്ളികളോ പള്ളിക്കൂടങ്ങളോ പണിയിച്ചു കൊടുത്ത് അവരെ സത്യവിശ്വാസത്തിൽ വളർത്തുകയും ചെയ്യുന്നതിനു നിങ്ങളെല്ലാവരും... പരിശ്രമിക്കണമെന്ന് തിരുമേനി പ്രബോധിപ്പിച്ചിരുന്നു.

ദലിത് സങ്കേതങ്ങളിലെ മനുഷ്യജീവന്റെ പ്രാധാന്യം വലിയതെന്നു തിരിച്ചറിയുകയും അവരുടെ സ്വാതന്ത്ര്യം ദൈവനീതിയുടെ ഭാഗമാണെന്നും പരുമല തിരുമേനി മനസ്സിലാക്കി. സുറിയാനി ക്രിസ്ത്യാനികളുടെ ആഢ്യത്വ മനോഭാവത്തിനു മാറ്റം വരുന്നിടംവരെ പ്രത്യേക പള്ളികളും പള്ളിക്കൂടങ്ങളും ആവശ്യമാണെന്ന് അദ്ദേഹം പറഞ്ഞു.

മനുഷ്യൻ മനുഷ്യന് അശുദ്ധവസ്തുവായി നിലനിൽക്കുന്നത് ദൈവീക വിശുദ്ധിയിലേക്കുള്ള സഞ്ചാരത്തിന് തടസ്സമാണെന്നുള്ള വിചിന്തനമായിരുന്നു തിരുമേനിയുടെ വിജാതിമിഷന്റെ അടിത്തറ. ഏകോദര സഹോദരങ്ങളെപ്പോലെ ജീവിക്കാൻ പ്രാപ്തമാകുന്ന ക്രൈസ്തവസമൂഹത്തിന്റെ രമണീയത അദ്ദേഹത്തിന്റെ ഉൾക്കാഴ്ചകൾക്കു കാലാതീതമായ സൗന്ദര്യം പ്രദാനം ചെയ്തു.

പൗരസ്ത്യവിദ്യാഭ്യാസത്തിന്റെ പ്രാധാന്യവും പാശ്ചാത്യ വിദ്യാഭ്യാസത്തിന്റെ പ്രസക്തിയും സമന്വയിപ്പിച്ചുകൊണ്ടുള്ള വിദ്യാഭ്യാസ രീതിക്കായിരുന്നു പരുമല തിരുമേനി പ്രാധാന്യം നൽകിയിരുന്നത്. ദൈവചിന്തകളിലേക്കു ചിറകടിച്ചുയരുന്ന രണ്ടു പക്ഷികളാണ് വിദ്യയും വിശ്വാസവും. പ്രവൃത്തിയിലെ നന്മയും വിചാരത്തിലെ വിശുദ്ധിയും കൊണ്ട് ഒരു കാലഘട്ടത്തിന്റെ നന്മയുടെ ചരിത്രം രചിക്കുകയായിരുന്നു നവീന വിദ്യാഭ്യാസത്തിലൂടെ പരുമല തിരുമേനി ചെയ്തത്.

വിജാതിമിഷനെ ഉൾക്കാഴ്ചയോടുകൂടി പ്രവർത്തനതലത്തിൽ പ്രായോഗികമാക്കി. 1892ൽ ശെമ്മാശന്മാരുടെ ഒരു യോഗം പരുമല സെമിനാരിയിൽ തിരുമേനി വിളിച്ചുകൂട്ടി. ഇടവകകളിൽ വിശ്വാസവും പാരമ്പര്യവും പഠിപ്പിക്കുവാനായി സൺഡേസ്കൂളും പ്രാർത്ഥനായോഗങ്ങളും ആരംഭിക്കണമെന്നും; വൈദികർ കുർബ്ബാന മദ്ധ്യേ ക്രിസ്തുസന്ദേശം പറയണമെന്നും; പ്രസംഗസംഘം രൂപീകരിക്കണമെന്നും അവരുടെ മേൽനോട്ടത്തിൽ പാരിഷ് മിഷൻ ആരംഭിക്കണമെന്നും ദീർഘവീക്ഷണത്തോടുകൂടി തിരുമേനി ശെമ്മാശന്മാരെ ബോധ്യപ്പെടുത്തി. വികസനോന്മുഖമായ വിശ്വാസ പ്രഖ്യാപനമായിരുന്നു അത്. അതിന്റെ പ്രതിഫലനം സഭയിലാകമാനമുണ്ടായി. ഇംഗ്ലീഷ് വിദ്യാഭ്യാസത്തെ അദ്ദേഹം പ്രോത്സാഹിപ്പിച്ചു. സമൂഹത്തെ കൂട്ടിയോജിപ്പിക്കുവാൻ ആ ഭാഷയ്ക്ക് കഴിയുമെന്ന് അദ്ദേഹം വിശ്വസിച്ചു. ലോകത്തിന്റെ കാഴ്ചപ്പാടുകളേയും മനോഭാവങ്ങളേയും തിരിച്ചറിയുവാൻ അതുപകരിക്കും. മലങ്കരയുടെ സത്യവിശ്വാസം കരയും കടലും കടന്ന് പ്രചരിക്കേണ്ടുന്ന ഒരു കാലത്തേക്കുറിച്ചുള്ള ദീർഘദർശിത്വമായിരുന്നു അതിലൂടെ പ്രകടമായത്. കുന്നംകുളം, മുളന്തുരുത്തി, കോട്ടയം, തിരുവല്ല, തുമ്പമൺ, നിരണം എന്നിവിടങ്ങളിൽ ഇംഗ്ലീഷ് സ്കൂളുകൾ ആരംഭിക്കുന്നതിന് നേതൃത്വം നൽകി. ആ പ്രഭാവത്തെ പിൻതുടർന്ന് എത്രയോ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉണ്ടായി. അനിവാര്യമായ സമൂഹപരിഷ്കരണത്തിന്റെ വാതായനങ്ങൾ തുറക്കപ്പെട്ടു. അക്ഷരാഗ്നിയെ പുത്തൻതീയുടെ അനുഭവമാക്കി മാറ്റി. ആ അഗ്നിശുദ്ധിയിൽ സഭ ശുദ്ധീകരിക്കപ്പെട്ടു. വിശ്വാസികൾക്ക് മാർഗ്ഗഭ്രംശം ഉണ്ടാകാത്തവിധത്തിൽ അവരെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചുനിർത്തുവാൻ കഴിഞ്ഞു. ദർശനം വിശുദ്ധിയായി രൂപാന്തരപ്പെടുന്ന അനുഭവമാണ് പരുമല തിരുമേനിയിൽ നാം കാണുന്നത്. ■




പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നാലാമത്തെ പ്രൗഢകൃതിയാണ് 'അനുഭവങ്ങൾ ധ്യാനങ്ങൾ'. മൂന്നു വിഭാഗങ്ങളിലായി 18 ലേഖനങ്ങളുടെ സമാഹാരം. വൈദികനായി 12 വർഷവും മേൽപ്പട്ടക്കാരൻ എന്ന നിലയിൽ 29 വർഷവും പൂർത്തിയാക്കിയ പശ്ചാത്തലത്തിൽ ഇടയ ശുശ്രൂഷയെക്കുറിച്ച് തിരിഞ്ഞു നോക്കുന്ന ജീവിതാനുഭവമാണ് ആദ്യ രണ്ട് അദ്ധ്യായം. അദ്ദേഹം പറയുന്നു: "പുറകോട്ട് തിരിഞ്ഞു നോക്കുമ്പോൾ ഇതെല്ലാം ദൈവത്തിന്റെ പദ്ധതികൾ ആണ്. നമ്മൾ കൗശലങ്ങൾ ഉപയോഗിക്കാതെ, പകപോക്കാതെ ദൈവശബ്ദം കേൾക്കാൻ തയ്യാറായാൽ മതി. എല്ലാം ശുഭം, ശുഭം" (പേജ്23).

ജീവിതാനുഭവങ്ങളിൽ പ. ബാവാ എഴുതുന്നു: 'എന്റെ മനസ്സിലുള്ള ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ശൈലി വ്യത്യസ്ഥമാണ്. അർഹതയുള്ളവരെ രഹസ്യമായി സഹായിക്കണം. കൈമുത്തായി ലഭിക്കുന്ന ധനം അതിനുവേണ്ടി ഉപയോഗിക്കണം. ചെറിയ തോതിലുള്ള ജീവകാരുണ്യ പ്രവർത്തനങ്ങൾ മാത്രമേ ഇതുമൂലം നടത്തുവാൻ കഴിയുകയുള്ളു എന്ന് അറിയാം. ദൈവത്തിൽ ആശ്രയിച്ചാൽ ദൈവം നമ്മെ അത്ഭുതകരമായി വഴിനടത്തുമെന്ന പാഠം ജീവിതാനുഭവത്തിലൂടെ തിരിച്ചറിയുവാൻ കഴിഞ്ഞു എന്ന സംതൃപ്തിയാണെനിക്കുള്ളത് (പേജ് 32). വിവിധ വിഷയങ്ങളെക്കുറിച്ചുള്ള 13 ഹ്രസ്വലേഖനങ്ങൾ ശ്രദ്ധേയമാണ്. വത്തിക്കാനിൽ പ. കാതോലിക്കാ ബാവായും ഫ്രാൻസിസ് മാർപാപ്പായുമായുള്ള കൂടിക്കാഴ്ചയിൽ ഇരുവരും നടത്തിയ പ്രസംഗത്തിന്റെ പ്രസക്ത ഭാഗങ്ങൾ അനുബന്ധമായി നൽകിയിട്ടുണ്ട്. പ. ബാവ വിവിധ ക്രൈസ്തവ നേതാക്കന്മാരെ സന്ദർശിച്ചതിനെക്കുറിച്ച് ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ടും, വത്തിക്കാനിലെ സ്നേഹസംഗമത്തെക്കുറിച്ച് ഫാ. ഡോ. കെ. എം. ജോർജും ഇതിൽ ചിന്തകൾ പങ്കിടുന്നു. ഇടയ ശുശ്രൂഷയുടെ അർത്ഥവും അനുഭവവും സാക്ഷ്യവും ഹൃദ്യമായി അവതരിപ്പിച്ചിരിക്കുന്നു. എം.ഒ.സി. പബ്ലിക്കേഷൻസ്, ദേവലോകം, കോട്ടയം, പേജ് 104, വില. 100 രൂപ. *- jtk*





‘ മലങ്കര മെത്രാപ്പോലീത്താ, കതോലിക്കാ എന്നീ സ്ഥാനങ്ങളുടെ അധികാരസ്വഭാവത്തെപ്പറ്റി സഭാ ഭരണഘടനയിൽ വ്യക്തമാക്കിയിട്ടുണ്ട്. മലങ്കര അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി എന്നിവയിൽ മലങ്കര മെത്രാപ്പോലീത്താ പ്രസിഡണ്ടും, ഭരണമുള്ള ശേഷം മേൽപ്പട്ടക്കാർ വൈസ് പ്രസിഡണ്ടുമാരും ആയിരിക്കുന്നതാകുന്നു എന്ന് ഭരണഘടനയിൽ പറയുന്നു (ഖ. 72, 80). 94-ാം ഖണ്ഡികയിൽ മലങ്കരയുടെ ലൗകികവും, വൈദികവും ആത്മീയവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണെന്നും വ്യക്തമാക്കിയിരിക്കുന്നു. മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായ പ്രവർത്തകസമിതിയിൽ (Working Committee) സിനഡ് തെരഞ്ഞെടുക്കുന്ന ഒരു മെത്രാപ്പോലീത്തായല്ലാതെ, മറ്റൊരു മേൽപ്പട്ടക്കാരനും അംഗമല്ല (ഖ. 87). ഇതിൽനിന്നും കാതോലിക്കാക്ക് തുല്യനാണ് ഓരോ മേൽപ്പട്ടക്കാരനും എന്നുള്ള ആശയം ഭരണഘടനയിലില്ലെന്ന് നിസ്സംശയം പറയാം. ’

# ‘പരിശുദ്ധ കാതോലിക്കാ ബാവാ’: പദവിയും അധികാരവും

■ റവ. ഡോ. ബി. വറുഗീസ്

മലങ്കര സഭയുടെ തലവനായ കാതോലിക്കായും മെത്രാപ്പോലീത്താമാരും തമ്മിലുള്ള ബന്ധം ‘സമന്മാരിൽ മുമ്പൻ’ എന്നുള്ളതാണെന്ന് ഒരു സ്വകാര്യ പ്രസിദ്ധീകരണത്തിൽ പ്രത്യക്ഷപ്പെട്ട ലേഖനത്തിൽ വായിക്കാനിടയായി. സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണങ്ങളിൽ അച്ചടിച്ചു കാണാത്തതിനാൽ, വ്യക്തിപരമായ അഭിപ്രായ പ്രകടനമായിട്ടേ പ്രസ്തുത ലേഖനത്തെ കാണുവാൻ സാധിക്കുകയുള്ളൂ. എങ്കിലും സഭാ മാനേജിംഗ് കമ്മറ്റിയിൽ ഈ വിഷയത്തെപ്പറ്റി ചോദ്യമുയർന്നു. സഭാംഗങ്ങളിൽ ഭാവിയിലെങ്കിലും ചിന്താക്കുഴപ്പമുണ്ടാക്കുവാൻ സാധ്യതയുള്ള കാര്യമായതുകൊണ്ട് ഇതിനെപ്പറ്റി സഭാ പാരമ്പര്യത്തിന്റെയും ഓർത്തഡോക്സ് സഭാ വിജ്ഞാനീയത്തിന്റെയും അടിസ്ഥാനത്തിൽ ചില ചിന്തകൾ അവതരിപ്പിക്കുന്നു.

**1. മലങ്കര മെത്രാപ്പോലീത്താ,** കാതോലിക്കാ എന്നീ സ്ഥാനങ്ങളുടെ അധികാരസ്വഭാവത്തെപ്പറ്റി സഭാ ഭരണഘടനയിൽ വ്യക്തമാക്കിയിട്ടുണ്ട്. മലങ്കര അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി എന്നിവയിൽ മലങ്കര മെത്രാപ്പോലീത്താ പ്രസിഡണ്ടും, ഭരണമുള്ള ശേഷം മേൽപ്പട്ടക്കാർ വൈസ് പ്രസിഡണ്ടുമാരും ആയിരിക്കുന്നതാകുന്നു എന്ന് ഭരണഘടനയിൽ പറയുന്നു. (ഖ. 72, 80). 94-ാം ഖണ്ഡികയിൽ മലങ്കരയുടെ ലൗകികവും, വൈദികവും ആത്മീയവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം മലങ്കരമെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണെന്നും വ്യക്തമാക്കിയിരിക്കുന്നു. മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായ പ്രവർത്തകസമിതിയിൽ, (Working Committee) സിനഡ് തെരഞ്ഞെടുക്കുന്ന ഒരു മെത്രാപ്പോലീത്തായല്ലാതെ, മറ്റൊരു മേൽപ്പട്ടക്കാരനും അംഗമല്ല (ഖ.87). ഇതിൽനിന്നും കാതോലിക്കായ്ക്ക് തുല്യനാണ് ഓരോ മേൽപ്പട്ടക്കാരനും എന്നുള്ള ആശയം ഭരണഘടനയിലില്ലെന്ന് നിസ്സംശയം പറയാം.

**2. ‘സമന്മാരിൽ മുമ്പൻ’** എന്ന ആശയം റോമൻ സാമ്രാജ്യത്തിലെ പ്രധാന നഗരങ്ങളിലെ മേൽപ്പട്ടക്കാർ തമ്മിലുള്ള ബന്ധത്തെ നിർവ്വചിക്കുവാൻ നാലാം നൂറ്റാണ്ടിൽ സഭ രൂപം നൽകിയിട്ടുള്ളതാണ്. റോം, അലക്സന്ത്രിയ, അന്ത്യോഖ്യാ, യെറുശലേം എന്നീ ക്രമത്തിൽ മേൽപ്പട്ടക്കാരുടെ ഒരു പ്രോട്ടോക്കോൾ നാലാം നൂറ്റാണ്ടിൽ ഉണ്ടായി. റോമൻസാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്നതുകൊണ്ടാണ് റോമിന് ഒന്നാം സ്ഥാനം ലഭിച്ചത്. ചക്രവർത്തിക്ക് ശേഷം അലക്സന്ത്രിയായിലെ പ്രീഫെക്ട് തുടർന്ന് അന്ത്യോഖ്യായിലെ പ്രിഫെക്ട് എന്ന ക്രമത്തിലായിരുന്നു ഔദ്യോഗിക ചടങ്ങുകളിലെ പ്രോട്ടോക്കോൾ. ഇതിന്റെ അടിസ്ഥാനത്തിലാണ് ഈ പട്ടണങ്ങളിലെ മേൽപ്പട്ടക്കാരുടെ സ്ഥാനവും നിർണ്ണയിച്ചിട്ടുള്ളത്. അതല്ലാതെ ഏതെങ്കിലും വേദശാസ്ത്രപരമായ കാരണങ്ങൾ ഇതിന്റെ പിന്നിൽ ഉണ്ടായിരുന്നില്ല. എന്നാൽ യെറുശലേമിന് നാലാം സ്ഥാനം നൽകിയത് ക്രിസ്തീ

യസഭയുടെ ഉത്ഭവസ്ഥലം എന്ന നിലയിലാണ്. എ. ഡി. 381 -ലെ കുസ്തന്തീനോസ് പോലീസിലെ സുന്നഹദോസിൽവച്ച് ആ പട്ടണത്തിന് ചക്രവർത്തിയുടെ പുതിയ ആസ്ഥാനം (പുതിയ റോം) എന്ന നിലയിൽ രണ്ടാം സ്ഥാനം നൽകി. ഈ അഞ്ചു നഗരങ്ങളിലെ മേൽപ്പട്ടക്കാരുടെ സ്ഥാനക്രമത്തിനാണ് Pentarchy എന്ന് ബൈസന്റയിൻ വേദശാസ്ത്രത്തിൽ പറയുന്നത്. ഇവരുടെ ഇടയിൽ റോമിന് 'സമന്മാരിൽ മുമ്പൻ' (first among the equals - Primus inter pares) എന്ന സ്ഥാനം നൽകിയിരുന്നു. എന്നാൽ ഈ അഞ്ച് പാത്രീയർക്കീസന്മാരുടെ അധികാരപരിധിയിൽപ്പെട്ട മെത്രാപ്പോലീത്താമാരുടെ തലവൻ എന്ന സ്ഥാനമാണ് ഓരോരുത്തർക്കും നൽകിയിരിക്കുന്നത് (യെറുശലേം ഒഴികെ). ഓരോ പാത്രിയർക്കീസും, അദ്ദേഹത്തിന്റെ അധികാരപരിധിയിലെ മെത്രാന്മാരും തമ്മിലുള്ള ബന്ധം 'സമന്മാരിൽ മുമ്പൻ' എന്നുള്ളതല്ല.

**3. 'ഹൂദായകാനോനിൽ'** പാത്രിയർക്കീസ്, കാതോലിക്കാ, മേൽപ്പട്ടക്കാരൻ എന്നീ സ്ഥാനികൾ തമ്മിലുള്ള ബന്ധത്തെപ്പറ്റി ഏഴാം അധ്യായത്തിൽ പ്രതിപാദിക്കുന്നു. അതിൽ മേൽപറഞ്ഞ അഞ്ചു പാത്രിയർക്കീസന്മാരും, കാതോലിക്കായും തമ്മിലുള്ള ബന്ധത്തെപ്പറ്റി പറയുന്നത് ഇപ്രകാരമാണ് (7:1). നിഖ്യാ: ലോകത്തിന്റെ നാലു ദിക്കുകളുടെ സംഖ്യയനുസരിച്ച് പാത്രിയർക്കീസന്മാർ നാലു പേരുണ്ടായിരിക്കണം. എല്ലാവരുടെയും പ്രധാനതലവൻ റോമിലെ പാത്രിയർക്കീസും അദ്ദേഹത്തിന്റെ കൂടെ അലക്സന്ത്രിയായിലെ പാത്രിയർക്കീസും അദ്ദേഹത്തിന്റെ കൂടെ എപ്പേസോസിൽനിന്ന് പാത്രിയർക്കാസ്ഥാനം അങ്ങോട്ടുമാറ്റപ്പെടുകയും, പുതിയ റോമാ എന്ന് നാമകരണം ചെയ്യപ്പെടുകയും ചെയ്തിട്ടുള്ള കുസ്തന്തീനോസ് പോലീസിലെ പാത്രിയർക്കീസും, അദ്ദേഹത്തിന്റെ കൂടെ അന്ത്യോഖ്യായിലെ പാത്രിയർക്കീസും ആയിരിക്കണം. യെറുശേലേമിന് ഇനിമേൽ അഞ്ചാമത്തെ പാത്രിയർക്കീസ് എന്ന ബഹുമതി ഉണ്ടായിരിക്കേണ്ടതും ആകുന്നു. പൗരസ്ത്യ ദേശത്തെ വലിയ മെത്രാപ്പോലീത്തായ്ക്ക് ഇനിമേൽ പാത്രിയർക്കീസിനെപ്പോലെ പൗരസ്ത്യദേശത്ത് മെത്രാപ്പോലീത്താമാരെ വാഴിക്കാനുള്ള അധികാരം നൽകപ്പെട്ടിരിക്കുന്നു. അദ്ദേഹം കാതോലിക്കാ എന്ന് പ്രസ്താവിക്കപ്പെടുകയും ചെയ്യണം. പാശ്ചാത്യരുടെ സുന്നഹദോസിൽ അദ്ദേഹം സന്നിഹിതനാകുമ്പോൾ എല്ലാ മെത്രാപ്പോലീത്തന്മാരുടെയും മേലായി യെറുശലേം പാത്രീയർക്കീസിന്റെ കൂടെ അദ്ദേഹത്തിനുള്ള ഇരിപ്പിടം ക്രമീകരിക്കണം.

അറബിക്കാനോൻ എന്നറിയപ്പെടുന്ന കാനോൻ സംഹിതയാണ് ബാറെബ്രായ ഇവിടെ ഉദ്ധരിക്കുന്നത്. അതിന്റെ ആധികാരികതയെപ്പറ്റി ഇവിടെ ചർച്ച ചെയ്യുന്നതിന് പ്രസക്തിയില്ല. പാത്രീയർക്കീസന്മാരുടെ സ്ഥാനക്രമത്തെപ്പറ്റി അന്ത്യോഖ്യൻ സുറിയാനി സഭയുടെ നിലപാടാണ് ഇത് വ്യക്തമാക്കുന്നത്. ഇതനുസരിച്ച് പാത്രിയർക്കീസന്മാരുടെ ഗണത്തിൽ ആറാം സ്ഥാനം, യെറുശലേം പാത്രിയർക്കീസിന് തുല്യനായ പൗരസ്ത്യ കാതോലിക്കായ്ക്ക് ഉണ്ട്. അവരുടെ ഇടയിൽ സമന്മാരിൽ മുമ്പൻ റോമിലെ പാത്രിയർക്കീസാണ്.

പുരാതന സഭകളുടെ ഐക്യം പുനഃസ്ഥാപിക്കപ്പെടുമ്പോൾ ഇത് അനുസരിച്ചായിരിക്കും സഭാതലവന്മാരുടെ സ്ഥാനക്രമം നിശ്ചയിച്ചിരിക്കുന്നത്. ഹൂദായകാനോനിൽ ഈ പാത്രിയർക്കീസന്മാരും, അവരുടെ അധികാരപരിധിയിലെ മെത്രാന്മാരും തമ്മിലുള്ള ബന്ധം 'സമന്മാരിൽ മുമ്പൻ' എന്നുള്ളതല്ല.

**4. റോമൻ പാപ്പായുടെ** അവകാശവാദങ്ങൾക്ക് മറുപടിയായിട്ടാണ് ഓർത്തഡോക്സ് സഭകൾ 'സമന്മാരിൽ മുമ്പൻ' എന്ന ആശയം സഭാ വിജ്ഞാനീയത്തിൽ ഉപയോഗിക്കുന്നത്. ഒരിക്കലും ഒരു പാത്രിയർക്കീസും അഥവാ കാതോലിക്കായും, അദ്ദേഹം തലവനായ സഭയിലെ മെത്രാന്മാരും തമ്മിലുള്ള ബന്ധം 'സമന്മാരിൽ മുമ്പൻ' എന്ന തത്വമനുസരിച്ചുള്ളതാണെന്ന് ബൈസന്റയിൻ ഓർത്തഡോക്സ് സഭകളോ ഓറിയന്റൽ ഓർത്തഡോക്സ് സഭകളോ പറയാറില്ല.

**5. റഷ്യൻ ഓർത്തഡോക്സ് സഭ**യിലും മറ്റുചില ബൈസന്റയിൻ സഭകളിലും പാത്രീയർക്കീസിന് കീഴിൽ മെത്രാപ്പോലീത്താമാർ, അവരുടെ കീഴിൽ എപ്പിസ്കോപ്പാ എന്നീ ഭരണക്രമീകരണം നിലവിലുണ്ട്. മെത്രാപ്പോലീത്താമാർ ഒരു വിശാലമായ പ്രദേശത്തിലെ പ്രധാന പട്ടണത്തിലെ മേൽപ്പട്ടക്കാരനും, എപ്പിസ്കോപ്പാമാർ ചെറിയ പട്ടണത്തിലെ മേൽപ്പട്ടക്കാരുമാണ്. മെത്രാപ്പോലീത്താമാർ ചില അവസരത്തിൽ പ്രാദേശികസുന്നഹദോസ് വിളിച്ചുകൂട്ടി പ്രാദേശിക സഭകളിലെ പ്രശ്നങ്ങളിൽ തീരുമാനങ്ങൾ എടുക്കാറുണ്ട്. ഇവിടെയും മെത്രാപ്പോലീത്താ പാത്രീയർക്കീസ് ബന്ധം 'സമന്മാരിൽ മുമ്പൻ' എന്നുള്ളതല്ല.



**6. 1965 -ൽ ആഡിസ് അബാബ**യിൽ ചേർന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭാ തലവന്മാരുടെ സമ്മേളനത്തിൽ വെച്ച് സ്ഥാന ക്രമത്തെപ്പറ്റി (പ്രോട്ടോക്കോൾ) ഒരു ധാരണയുണ്ടാക്കിയിരുന്നു. കോപ്റ്റിക് ഓർത്തഡോക്സ് സഭ, അന്ത്യോഖ്യൻ സുറിയാനി സഭ, അർമ്മീനിയൻ സഭ, മലങ്കര ഓർത്തഡോക്സ് സഭ, എത്യോപ്യൻ സഭ എന്നീ ക്രമത്തിലാണ് പ്രോട്ടോക്കോൾ. ഇവിടെ കോപ്റ്റിക് പാത്രീയർക്കീസിന്റെ സ്ഥാനം 'സമന്മാരിൽ മുമ്പൻ' എന്നുള്ളതാണ്.

**7. മലങ്കര സഭയുടെ കാതോലിക്കാ** മെത്രാന്മാരുടെ ഇടയിൽ സമന്മാരിൽ മുമ്പൻ എന്നുള്ള ആശയം പ്രൊട്ടസ്റ്റന്റ് സഭാവിജ്ഞാനീയത്തിന്റെ സ്വാധീനത്തിൽ ഉരുവായതാണെന്ന് തോന്നുന്നു. അമേരിക്കയിൽ പ്രചാരത്തിലായ കോൺഗ്രിഗേഷണലിസ്റ്റ് വിഭാഗത്തിൽ സമാനമായ ആശയം കാണാം.

**8. മലങ്കര സഭ** ഇന്ന് അഭിമുഖീകരിക്കുന്ന ഏറ്റവും വലിയ പ്രശ്നം കഴിഞ്ഞ ഒരു നൂറ്റാണ്ടിൽ അധികമായി നീണ്ടുനിൽക്കുന്ന സഭാ വഴക്കാണ്. നാലഞ്ച് തലമുറകളുടെ ഊർജ്ജവും, കഴിവുകളും, സമ്പത്തും അതിനായി ചെലവഴിച്ചു. സഭയുടെ കെട്ടുറപ്പുംഅച്ചടക്കവും നിലനിർത്തുക എന്നത് ഏറ്റവും പ്രധാനമാണ്. തകർന്ന മതിലുകളും വേലിക്കെട്ടുകളും ഉറപ്പിക്കുന്നതിനുപകരം, സഭാംഗങ്ങളിൽ ചിന്താക്കുഴപ്പവും, ഭിന്നതയും ഉണ്ടാക്കുന്ന വിവാദങ്ങളിൽ ഏർപ്പെടുന്നത് ഒരിക്കലും ആശാസ്യമല്ല. ■



# സാറാ: ജനതകളുടെ മാതാവ്

വേദഭാഗം : ഉല്പ. 11:2931, 12:5–17, 16:1–18, 21:1–12, 17:15–21, 20:2–12

■ ഫാ. ഡോ. റ്റി. ജെ. ജോഷ്വാ

യിസ്രായേൽ ജനതയുടെ മാതാമഹി എന്ന സ്ഥാനം സാറായ്ക്കുണ്ട്. മാത്രമല്ല അവളിൽ നിന്ന് അനേകം ജനതകൾ ഉളവായി വന്നു. പുതിയനിയമത്തിൽ പൗലോസും, പത്രോസും, എബ്രായ ലേഖനകർത്താവും സാറായെപ്പറ്റി പരാമർശിക്കുന്നുണ്ട്. വിശ്വാസത്തിന്റെ ഉദാത്തമാതൃകകളായി പഴയനിയമത്തിലെ രണ്ടു വനിതകളെപ്പറ്റി മാത്രമേ പറയുന്നുള്ളൂ. ഒന്ന് സാറായിയും മറ്റത് രാഹാബും (എബ്രാ. 11:11, 31) ഇരുവരും വിശ്വാസത്തിൽ ജീവിച്ചു, വിശ്വാസത്തിൽ മരിച്ചു (എബ്രാ. 11:13). സാറാ എന്നുള്ള നാമം സെമിറ്റിക്ക് ജനങ്ങളുടെ ഇടയിൽ വളരെ പ്രചാരത്തിൽ ഇരിക്കുന്ന ഒന്നാണ്.

**1. നാമകരണം**

സാറാ എന്നുള്ളത് ഒരു പവിത്രനാമമായി വിശേഷിപ്പിക്കാം (Sacramental name). അതു ദൈവം തന്നെ നേരിട്ടു നൽകിയതാണ്. പ്രത്യക്ഷമായ പ്രതീക്ഷയോടും വാഗ്ദാനത്തോടുമാണ് ദൈവം ഒരു വ്യക്തിക്കു പേരുനൽകുന്നത്. അബ്രഹാം എന്നുള്ള നാമവും ഇതേവിധത്തിൽ നൽകപ്പെട്ടതാണ്.

സാറായി എന്നായിരുന്നു ആദ്യനാമം. വാക്കിന്റെ അർത്ഥം രാജകുമാരി എന്നാണ്. അനേകം ജനതകളുടെ മാതാവായിത്തീരുമെന്നുള്ള വാഗ്ദാനത്തോടുകൂടിയാണ് സാറാ എന്ന നാമഭേദം ഉണ്ടായത്. സാറാ എന്നനാമം ഭരിക്കുക എന്ന അർത്ഥം വഹിക്കുന്നതാണ്. രാജാക്കന്മാർ അവളിൽ നിന്നു ജനിച്ചു. രാജാധിരാജാവായ ക്രിസ്തു അവളുടെ സന്തതിപരമ്പരയിൽപ്പെട്ടവനാണ്.

**2. സ്ഥലവും കുടുംബവും**

പേർഷ്യൻ ഉൾക്കടലിനും ബാഗ്ദാദിനും മദ്ധ്യേ സ്ഥിതിചെയ്യുന്ന 'ഊർ' എന്നപട്ടണമാണ് ജന്മസ്ഥലം. 'രാജകുമാരി' എന്നർത്ഥമുള്ള സാറായി എന്ന പേരിൽ നിന്ന് ഉന്നതകുലജാതയായിരുന്നു എന്നുകരുതാം. പിതാവിന്റെ പേര് തേരഹ് എന്നായിരുന്നു. അബ്രഹാമിന്റെയും പിതാവ് തേരഹ് തന്നെ. പക്ഷേ സാറായിയുടെയും അബ്രഹാമിന്റെയും മാതാക്കൾ വ്യത്യസ്തരായിരുന്നു (ഉല്പ. 20:12). അബ്രഹാമും സാറായിയും തമ്മിൽ പത്തുവയസ്സിന്റെ വ്യത്യാസമുണ്ടായിരുന്നു (ഉല്പ. 17:17). അക്കാലത്ത് അവ തമ്മിലുള്ള വിവാഹം അനുവദനീയമായിരുന്നു. അങ്ങനെ അവർ ഊരിൽ കഴിയുമ്പോൾ ആസ്ഥലം വിട്ടുപോകുവാൻ യഹോവയുടെ കല്പന അബ്രഹാമിനുണ്ടാകുന്നു. എവിടേക്കു എന്നു വ്യക്തതയില്ല. ദൈവം "കാണിപ്പാനിരിക്കുന്ന സ്ഥലത്തേക്ക്" എന്നുമാത്രമേ അറിയാവൂ. പിതൃഭവനത്തെയും, ചാർച്ചക്കാരെയും ആടുമാടുകളെയും ഒക്കെവിട്ട്, അജ്ഞാതസ്ഥലത്തേക്കു പോകുവാനുള്ള നിയോഗമാണ്. മൂന്നു വേരുകളാണ് ഒരാളിനെ നിലനിറുത്തുന്നത്. (1) കുടുംബം (ചാർച്ചക്കാർ) (2) സമൂഹം (Society) (3) സമ്പത്ത്. ഇവ മൂന്നും അറുത്തുമാറ്റിയാണ് അബ്രഹാമിനു പോകേണ്ടിയിരുന്നത്. അബ്രഹാമിന്റെ യാത്രയിൽ യാതൊരു എതിർപ്പോ വൈമനസ്യമോ, കൂടാതെ സാറാ അനുയാത്ര ചെയ്യുകയാണ്.

**3. ഭർത്താവിനോടുള്ള വിശ്വസ്തയുടെ ഉത്തമമാതൃക:**

ഭർത്താവിനെ അനുധാവനം ചെയ്യാൻ സാറാ സന്നദ്ധമാകുകയായിരുന്നു. യാത്ര ദുരിതപൂർണ്ണമോ, അപകടസാധ്യതയുള്ളതോ എന്നൊന്നും അറിയാൻ പാടില്ല. ദൈവത്തിന്റെ വിളികേട്ടുപറപ്പെട്ട വിശ്വാസധീരനായ ഭർത്താവിനെ ചോദ്യം ചെയ്യാതെ അനുസരണത്തോടെ അനുധാവനം ചെയ്യുക തന്റെ ധർമ്മമെന്ന് അവൾ

കുടുംബിനിമാർക്കുണ്ടായിരിക്കേണ്ട ഒരു ഗുണവിശേഷമാണ് അതിഥിസൽക്കാരം എന്നുള്ളത്. എന്നാൽ അവിടെ മിതത്വവും സൂക്ഷ്മതയും പാലിക്കുവാനുണ്ട്. അപരിചിതരെ സ്ത്രീകൾ മാത്രമുള്ളപ്പോൾ ഭവനത്തിൽ സ്വാഗതം ചെയ്തുകൂടാ. അത് ആപൽക്കരമാണ്.

കരുതി. ഭർത്താവു പറഞ്ഞതെല്ലാം വിശ്വസിച്ചു, അനുസരിച്ചു.

ഭർത്താവു ആവശ്യപ്പെട്ടപ്പോൾ രണ്ടുപ്രാവശ്യം സഹോദരിയായി അഭിനയിച്ചു. ആരെയും ആകർഷിക്കുന്ന സൗന്ദര്യം അവൾക്കുണ്ടായിരുന്നു. അത് അവൾക്ക് ഒരു വിനയായിത്തീരുന്നു. ഇന്നും സൗന്ദര്യം അനേകം സ്ത്രീകൾക്കും കെണിയായിത്തീരാറുണ്ട്. ഒരു ദൈവിക ദാനമായി കരുതി, സൗന്ദര്യം അഭംഗുരം കാത്തുസൂക്ഷിക്കാനും അസന്മാർഗ്ഗികതയിലേക്കു വഴുതിപ്പോകാതാരിപ്പാനും സൂക്ഷിക്കേണ്ടതാണ്.

മരുഭൂമിയിൽ കൂടിയുള്ള യാത്ര അവളുടെ സൗന്ദര്യത്തിനു മങ്ങൽ വരുത്തിയില്ല, അതു വർദ്ധിച്ചതേയുള്ളു. പ്രായം വരുത്തുന്ന മാറ്റവും അധികം ബാധിച്ചില്ല. അബ്രഹാം തന്നെ അവളുടെ സൗന്ദര്യത്തെ പ്രകീർത്തിക്കുന്നു. അവരുടെ പ്രയാണത്തിൽ ദാരിദ്ര്യം അനുഭവപ്പെട്ടപ്പോൾ അവർ ഈജിപ്തിലേക്കു പോയി. അവിടുത്തെ ഭരണകർത്താക്കൾ ചിലപ്പോൾ വിദേശിയരായ അവരെ ഉപദ്രവിച്ചു എന്നുവരാം. ചിലപ്പോൾ ജയിലിൽ അടച്ചെന്നും വരാം. അങ്ങനെ സംഭവിച്ചാൽ രാജാവ് സാറായെ അപഹരിക്കയും ഭർത്താവിനെ നിഗ്രഹിക്കയും ചെയ്യാം. അതിന് ഒരു രക്ഷാമാർഗ്ഗം അബ്രഹാം നിർദ്ദേശിച്ചു. സാറായെ രാജാവ് അപഹരിച്ചാൽ അബ്രഹാമിന്റെ സഹോദരി എന്നുപറഞ്ഞാൽ മതി. അപ്പോൾ അബ്രഹാമിനെ അപായപ്പെടുത്തുകയില്ല. സ്വന്ത രക്ഷയ്ക്കുവേണ്ടി ഭാര്യയെ വ്യാജം പറയാൻ പ്രേരിപ്പിച്ച തെറ്റാണ് അബ്രഹാം ചെയ്തത്. എന്നാൽ അർദ്ധസത്യമുണ്ട്, സാറാ അബ്രഹാമിന്റെ half-sister ആയിരുന്നല്ലോ.

ഇവിടെ സാറാ ഒരെതിർപ്പും അബ്രഹാമിനോടു പറയാതെ നിർദ്ദേശിച്ചപ്രകാരം പ്രവർത്തിക്കയായിരുന്നു. ഈജിപ്തിലെ രാജാവ് സാറായുടെ സൗന്ദര്യത്തിൽ ആകൃഷ്ടനായി അവളെ കൊട്ടാരത്തിൽ സ്വീകരിച്ചു. പക്ഷേ രാജാവിന് ദൈവത്താൽ അനർത്ഥം സംഭവിക്കയാൽ സാറായെ സ്പർശിക്കാതെ അവളെ മടക്കി അയച്ചു.

രണ്ടാം പ്രാവശ്യം വ്യത്യസ്ത സ്ഥലത്ത് ഇതേവിധമുള്ള അനുഭവമുണ്ടായി. ഫെലിസ്ത്യരാജാവായ അബീമേലേക്കിന്റെ സ്ഥലത്ത് എത്തിയപ്പോഴും സാറായെ ആ രാജാവ് സ്വന്തമാക്കാൻ ശ്രമിച്ചു (ഉല്പ. 20:28). അവളോടും മുമ്പേ പറഞ്ഞ വ്യാജം പറഞ്ഞ് അബ്രഹാമിന്റെ ജീവൻ രക്ഷപെടുത്താൻ ഉദ്യമിച്ചു. ഒരു തെറ്റുപറ്റാം. പക്ഷേ അത് ആവർത്തിക്കുന്നത് അക്ഷന്തവ്യമാണ്. സാറായ്ക്കു നിശ്ചയമായും അബ്രഹാമിനോട് തന്റെ പ്രതിഷേധം അറിയിക്കയും, ദൈവത്തിന്റെ സംരക്ഷണത്തിൽ ഉറച്ചുനിൽക്കാൻ പ്രേരിപ്പിക്കയും ചെയ്യാമായിരുന്നു. അവിടെ സാറാ പരാജയപ്പെട്ടു എന്നു നിരീക്ഷിക്കാതെ വയ്യ. ഇവിടെയെല്ലാം കാണുന്നത് നിശ്ശബ്ദമായും നിസ്വാർത്ഥമായും, ഭർത്താവിനെ സ്നേഹിക്കയും പൂർണ്ണമായ അനുസരണവും പിന്തുണയും നൽകുകയും ചെയ്യുന്ന ഭാര്യയെ ആണ്.

#### 4. സാറായുടെ ദു:ഖം:

വിവാഹം കഴിഞ്ഞ് ഏറെനാൾ കഴിഞ്ഞിട്ടും പുത്രഭാഗ്യം ലഭിച്ചില്ല. യഹോവയുടെ വാഗ്ദാനം വ്യക്തമായിട്ടുണ്ട്. ആകാശത്തിലെ നക്ഷത്രങ്ങൾ അനവധി ആയിരിക്കുന്നതുപോലെ മക്കളെ നൽകുമെന്ന് അബ്രഹാമിനോട് അരുളിച്ചെയ്തിട്ടുള്ളതാണ് (ഉല്പ. 15:5). സാറാ വളരെ ഖിന്നയായി കാണപ്പെട്ടു. മക്കളില്ലാത്ത അനുഭവം ഒരു യഹൂദസ്ത്രീക്ക് അപമാനകരമാണ്. അതു ദൈവത്തിന്റെ കോപമോ, ശാപമോ മൂലമായിരിക്കാമെന്നു വിലയിരുത്തി. സമൂഹത്തിന്റെ മുമ്പിൽ വന്ധ്യയായിട്ടുള്ളവൾ പരിഹാസപാത്രമാണ്. ദൈവം തന്റെ വാഗ്ദാനം എന്തുകൊണ്ടു നിറവേറ്റുന്നില്ല എന്നുള്ള ചിന്ത സാറായെ അധികമായി മഥിച്ചു. നാം ചിലകാര്യങ്ങൾ ആഗ്രഹിച്ച് പ്രാർത്ഥിക്കുന്നു. ഉത്തരം ലഭിക്കാതെ വരുമ്പോൾ നാം നിരാശരാകുമെന്നുമാത്രമല്ല, ദൈവത്തിന്റെ വാഗ്ദാനങ്ങളിലും, കരുതലിലും അവിശ്വസിക്കുന്നവരുമായിത്തീരും.

ദൈവത്തിന്റെ വാഗ്ദാനത്തിനു ശേഷം പതിനൊന്നുവർഷം കാത്തിരുന്നു. ഫലമുണ്ടായില്ല. അപ്പോൾ സാറായ്ക്കു ഒരു കുബുദ്ധി തോന്നി. 'അബ്രഹാമിനു സന്തതി' ജനിക്കേണ്ടത് ആവശ്യമാണ്. അതിനായി സാറായുടെ ദാസിയായ ഹാഗാറിനെ പരിഗ്രഹിക്കുവാൻ സാറാ അബ്രഹാമിനെ പ്രേരിപ്പിച്ചു. ഇവിടെ രണ്ടുപേർക്കും തെറ്റുപറ്റി. ഭർത്താവിനെ ആശാസ്യമല്ലാത്ത ഒന്നിനു പ്രേരിപ്പിക്കുന്ന ഭാര്യ, ഭാര്യയുടെ നിർദ്ദേശത്തെ ചോദ്യം ചെയ്യാതെ ദൈവത്തിലുള്ള വിശ്വാസത്തിൽ കാത്തിരിക്കാൻ ഉപദേശിക്കാതെ അവളുടെ ആലോചന അപ്പാടെ അംഗീകരിക്കുന്ന ഭർത്താവും. ഭാര്യയും ഭർത്താവുമല്ലാതെ മൂന്നാമതൊരാൾ കുടുംബബന്ധത്തിൽ കടന്നുവരുമ്പോൾ കുടുംബത്തിൽ പ്രശ്നങ്ങൾ തലപൊക്കും. ഇന്നും അവസ്ഥ അതുതന്നെ. പരസ്ത്രീ/പുരുഷ ബന്ധങ്ങൾ കുടുംബങ്ങളെ തകർക്കുമെന്നതിനു സംശയമില്ല.

ദാസിയെ പരിഗ്രഹിച്ചത് അന്നത്തെ സാമൂഹ്യനിയമങ്ങളിൽ അനുവദനീയമായിരുന്നു. അങ്ങനെ ഹാഗാർ ഗർഭിണി ആയിക്കഴിഞ്ഞപ്പോൾ സാറായുമായുള്ള ബന്ധത്തിനു മാറ്റം വന്നു. പരസ്പരമത്സരത്തിന്റെ അന്തരീക്ഷമായി. അതു ദുർവ്വഹമായിത്തീർന്നപ്പോൾ ഹാഗാർ ഓടിപ്പോകുന്നു. എങ്കിലും ദൈവനിയോഗത്താൽ തിരിച്ചുവന്നു. അവൾക്കു ജനിച്ച ശിശുവിനു യിശ്മായേൽ എന്നുപേരിട്ടു. പിന്നീട് സാറായും ഹാഗാറും ഏതാണ്ട് ഒന്നരപതിറ്റാണ്ട് സൗഹാർദ്ദമായി ജീവിച്ചു എന്നുകരുതാം. വാഗ്ദത്ത സന്തതി യിശ്മായേൽ ആയിരിക്കുമെന്ന് സാറാ ചിന്തിച്ചിട്ടുണ്ടാവാം.

#### 5. സാറായുടെ സന്തോഷം

അബ്രഹാമും കുടുംബവും ഹെബ്രോനിൽ മമ്രെയുടെ തോപ്പിൽ പാർക്കുന്ന സമയത്ത് സന്തോഷകരമായ അനുഭവമുണ്ടായി. അന്ന് അബ്രഹാമിന് 99 വയസ്സായിരുന്നു. അവർ പാർത്തിരുന്ന കൂടാരത്തിൽ മൂന്നു പുരുഷന്മാർ കടന്നുവന്നു. അപരിചിതരായ അവരെ അബ്രഹാം കണ്ടപ്പോൾ ഓടിച്ചെന്ന് സാഷ്ടാംഗപ്രണാമം ചെയ്ത് ആദരപൂർവ്വം അവരെ സ്വീകരിച്ചു. ഈ മൂന്നു പുരുഷന്മാർ ദൈവത്തിന്റെ പ്രത്യക്ഷപ്പെടൽ വെളിപ്പെടുത്തുന്നവരായിരുന്നു. വിശുദ്ധ ത്രിത്വത്തിന്റെ സൂചനയാണ് ഈ മൂന്നുപേർ എന്നു പിതാക്കന്മാർ വ്യാഖ്യാനിക്കുന്നു. അവരുടെ സന്ദർശനം അബ്രഹാമിനു അനുഗ്രഹകരമായി. ഒരുവർഷ

# 50–ാം ചരമ വാർഷികം

# 12–10–2014



## സി. കെ. ഫീലിപ്പോസ് ഉപദേശി

(സഭാ കവി സി. പി. ചാണ്ടിയുടെ പിതാവ്)

## ചക്കാലക്കുന്നേൽ,

## വെണ്ണിക്കുളം

*Inserted By:*

*Children, Grand Children, Great Grand Children*

ത്തിനകം അബ്രഹാമിന് സാറായിൽ ഒരു മകൻ ജനിക്കുമെന്ന അനുഗ്രഹം നൽകി. അതുകേട്ടപ്പോൾ സാറായിക്കു ചിരി ആയിരുന്നു. വൃദ്ധയായ അവൾ പ്രസവിക്കുമെന്നു കേട്ടാൽ അങ്ങനെ യല്ലേ പ്രതികരിക്കാനാവൂ. അതുകൊണ്ട് മകൻ ജനിച്ചപ്പോൾ അവനു യിസ്ഹാക്ക് (അർത്ഥം, ചിരി) എന്നു പേരിട്ടു. എബ്രായ ലേഖനകർത്താവ് സാറായുടെ വിശ്വാസത്തെ പ്രകീർത്തിക്കുന്നുണ്ട്: "വിശ്വാസത്താൽ സാറായും വാഗ്ദാനം ചെയ്തവനെ വിശ്വസ്തൻ എന്നു എണ്ണുകയാൽ പ്രായം കഴിഞ്ഞിട്ടും പുത്രോല്പാദനത്തിനു ശക്തി പ്രാപിച്ചു" (എബ്രാ. 11:11).

യിസ്ഹാക്കിന്റെ മുലകുടി മാറിയ ദിവസം വളരെ ആഘോഷമായി ആചരിച്ചു. വലിയ വിരുന്ന് നടത്തുകയും ചെയ്തു. യിശ്മായേലും യിസ്ഹാക്കും തമ്മിൽ പൊരുത്തപ്പെടാൻ കഴിയാത്ത അവസ്ഥവന്നു. അപ്പോൾ അവരുടെ അമ്മമാർക്കും അതു പ്രശ്നമാകാതിരിക്കയില്ല. പ്രശ്നം രൂക്ഷമായിപ്പോൾ ഹാഗാറിനെയും ബാലനായ യിശ്മായേലിനെയും പുറത്താക്കാൻ അബ്രഹാമിനോട് സാറാ ഉപദേശിക്കുന്നു. നിശ്ചയമായും ആ പിതൃഹൃദയത്തിന് അതു ദുർവഹമായ ഒരു കാര്യമായിരുന്നു. "ഈ ദാസിയെയും മകനെയും പുറത്താക്കിക്കളക; ഈ ദാസിയുടെ മകൻ എന്റെ മകൻ യിസ്ഹാക്കിനോടു കൂടെ അവകാശിയാകരുത്" (ഉല്പ. 21:10). ഉൽക്കണ്ഠാകുലനായ അബ്രഹാമിനു ദൈവം തന്നെ നിയോഗം നൽകി, സാറായുടെ ഉപദേശം പോലെ ഹാഗാറിനെയും യിശ്മായേലിനേയും പറഞ്ഞയയ്ക്കാൻ. എന്നാൽ ദൈവം വാഗ്ദാനം ചെയ്തു, യിശ്മായേലിനെയും ഒരു വലിയ ജനതയാക്കും. ആ വാഗ്ദാനം നിറവേറ്റപ്പെട്ടു. യിശ്മായേലിന്റെ പരമ്പരയിൽപ്പെട്ട അറബികൾ ഇന്ന് വലിയ ശക്തിയുള്ള ജനതയായി മാറി.

### 6. സാറായുടെ അന്ത്യം

ബൈബിളിൽ പ്രായത്തെക്കുറിച്ചും കൃത്യമായ കണക്കു വെളിപ്പെടുത്തിയിട്ടുള്ള ഏകസ്ത്രീ സാറാ മാത്രമാണ്. സുവിശേഷത്തിൽ ഒരു ബാലികയെക്കുറിച്ചു പറയുമ്പോൾ അവൾക്കു ഏകദേശം പന്ത്രണ്ടു വയസ്സായിരുന്നു എന്നും രേഖപ്പെടുത്തിയിട്ടുണ്ട് (ലൂക്കോ. 8:42) സാറാ മരിക്കുമ്പോൾ അവൾക്ക് 127 വയസ്സായിരുന്നു. അബ്രഹാം 175 വയസ്സുവരെ ജീവിച്ചു.

സാറായുടെ നിര്യാണത്തെക്കുറിച്ച് ഒരു ഐതിഹ്യമുണ്ട്. തന്റെ മകൻ യിസ്ഹാക്കിനെ ബലി കഴിക്കുവാൻ പിതാവായ അബ്രഹാം കൊണ്ടുപോകുമ്പോൾ, ആ ദുഃഖം സഹിക്കാനാവാതെ ഹൃദയാഘാതം മൂലം നിര്യാതയായി എന്നാണ്. അബ്രഹാം യാഗത്തിനു കൊണ്ടുപോയ മകനെ ജീവനോടെ തിരികെ കൊണ്ടുവരുന്നതു കാണാനുള്ള ഭാഗ്യം അവൾക്കുണ്ടായില്ല. അവൾ ജീവനോടെയുണ്ടായിരുന്നെങ്കിൽ ഏറെ സന്തോഷിക്കുവാനും, മോറിയാ മലയിൽ നടന്ന സംഭവങ്ങളൊക്കെ വിശദമായി അബ്രഹാമിൽ നിന്ന് കേൾക്കുവാനും കഴിയുമായിരുന്നു. ഇതൊരു കഥയെന്നു മാത്രം. ബൈബിളിലെ പരാമർശം: "സാറായ്ക്കു നൂറ്റിയിരുപത്തേഴ് വയസ്സ് ആയിരുന്നു. ഇതു സാറായുടെ ആയുഷ്ക്കാലം. കനാൻ ദേശത്ത് ഹെബ്രോൻ എന്ന കിര്യത്തർബയിൽ വച്ച് മരിച്ചു. അബ്രഹാം സാറായെക്കുറിച്ചു വിലപിച്ചു കരയുവാൻ വന്നു" (ഉല്പ. 23:1, 2). പിന്നെ ഹിത്യരോടു വിലയ്ക്കു വാങ്ങിയ മക്പേല ഗുഹയിൽ അവളെ അബ്രഹാം സംസ്കരിച്ചു (ഉല്പ. 23;19). ബൈബിളിലെ ആദ്യത്തെ ശവകുടീരം സാറായുടേതാണ്. അവിടെത്തന്നെയാണ് പിന്നീട് അബ്രഹാം, യിസ്ഹാക്ക് എന്നിവരെ സംസ്കരിച്ചത്. സങ്കീർത്തകന്റെ വാക്കുകൾ ഇവിടെ ഓർക്കാം: "തന്റെ ഭക്തന്മാരുടെ മരണം യഹോവയ്ക്കു വിലയേറിയതാകുന്നു" (സങ്കീ. 116:15).

### ഉപസംഹാരം

അബ്രഹാം "വിശ്വാസികളുടെ പിതാവ്" ആയിരിക്കുന്നതുപോലെ സാറാ, "വിശ്വാസികളുടെ മാതാവ്" എന്നുവിശേഷിപ്പിക്കാം. അവളുടെ ജീവിതം ഇന്നുള്ളവർക്ക് സംഗതമായ പല സന്ദേശങ്ങളും നൽകുന്നു:

1. ഭർത്താവിനോടുള്ള പൂർണ്ണവിധേയത്വവും അനുസരണവും. ഈ സ്വഭാവത്തെ പത്രോസ് ശ്ലീഹാ പ്രശംസിക്കയും, എല്ലാ ഭക്തർക്കും മാതൃകയാക്കുവാൻ ഉപദേശിക്കയും ചെയ്യുന്നു (1 പത്രോ. 3:5-7). കൽദായരുടെ ഊരിൽ നിന്ന് ഇറങ്ങിത്തിരിക്കുമ്പോൾ യാതൊരു വൈമനസ്യമോ, ഈർഷ്യയോ പ്രകടിപ്പിക്കാതെ സന്തോഷപൂർവ്വം അബ്രഹാമിനെ അനുഗമിക്കയായിരുന്നു.

എന്നാൽ അന്ധമായ അനുസരണം ആശാസ്യമല്ല. ഭർത്താവ് തെറ്റായ ഒന്നിനു പ്രേരിപ്പിച്ചാൽ അതു തുറന്നുപറയാനും ഭർത്താവിനെ തിരുത്തുവാനും കഴിയേണ്ടതാണ്. സാറാ അക്കാര്യത്തിൽ പരാജയപ്പെട്ടു എന്നുപറയാതെ വയ്യ.

2. വിശ്വാസത്തിന്റെ ശക്തമായ അനുഭവത്തിലാണ് വാർദ്ധക്യത്തിൽ ഗർഭം ധരിക്കുവാനും, മകനെ പ്രസവിക്കുവാനും കഴിഞ്ഞത്. എങ്കിലും വിശ്വാസത്തിൽ ക്ഷീണം വന്നതുകൊണ്ടാണ് വാഗ്ദാനത്തിനായി കാത്തിരിക്കാതെ കുറുക്കുവഴി കണ്ടെത്തി, ഹാഗാറിനെ പരിഗ്രഹിക്കാൻ അബ്രഹാമിനെ പ്രേരിപ്പിച്ചത്. അത് എന്തെല്ലാം അനർത്ഥങ്ങൾക്കും അസ്വസ്ഥതകൾക്കും ഇടയാക്കി എന്നു പിൽക്കാല ചരിത്രം വെളിപ്പെടുത്തുന്നു.

നാമും ചിലപ്പോൾ പ്രാർത്ഥനയ്ക്കുത്തരം ഉടനുണ്ടായില്ലെങ്കിൽ അക്ഷമരാവുകയും അവിശ്വാസത്തിന്റെ കെണിയിൽ വീണുപോവുകയും ചെയ്യും. വിളിച്ചവൻ വിശ്വസ്തൻ; വാഗ്ദാനം നൽകിയവനും വിശ്വസ്തൻ. അവിടുന്ന് യഥാസമയം നിറവേറ്റുമെന്ന ശക്തമായ വിശ്വാസം നമ്മെ ഭരിക്കണം.

3. അസൂയ എന്നരോഗം പിടിപെട്ടാൽ എന്തു സാഹസവും ചെയ്യാൻ മടിക്കയില്ല. ഹാഗാറിന്നു സന്താനം ഉണ്ടായപ്പോൾ മുതൽ യജമാനത്തിയും ദാസിയും തമ്മിലുള്ള ബന്ധം സംഘർഷത്തിലായിരുന്നു. ഗർഭവതിയായ ഹാഗാർ ഒളിച്ചോടാൻ പ്രേരകമായത് ഭവനത്തിലെ അസ്വാരസ്യമാണ്. പിന്നീട് യിശ്മായേൽ എന്ന ബാലനെയും അമ്മ ഹാഗാറിനെയും ഒരു തുരുത്തി വെള്ളം മാത്രം കൊടുത്തു പറഞ്ഞയയ്ക്കുന്ന സംഭവമാണ്.

4. നല്ല ആതിഥ്യത്തിന്റെ ഉടമ: മമ്രെയുടെ തോപ്പിൽ പാർക്കുന്ന സമയത്താണ് മൂന്നു പുരുഷന്മാർ അബ്രഹാമിന്റെ കൂടാരത്തിൽ അണയുന്നത്. അവരെ ഏറ്റവും ആദരപൂർവ്വം സ്വീകരിക്കയും, മൃഷ്ടാന്നമായ ഭക്ഷണം സാറാ ഒരുക്കി നൽകുകയും ചെയ്തു. സംപ്രീതരായ അവർ അനുഗ്രഹം നൽകുന്നു.

പൗലോസിന്റെ പ്രബോധനങ്ങളിൽ ആവർത്തിച്ചുപറയുന്ന വിഷയമാണ് അതിഥി സൽക്കാരം. സഭാദ്ധ്യക്ഷന്മാരെപ്പറ്റി പറയുമ്പോൾ അവർ അതിഥി പ്രിയരായിരിക്കണമെന്നുണ്ട് (1 തീമോ 3:2) കുടുംബിനിമാർക്കുണ്ടായിരിക്കേണ്ട ഒരു ഗുണവിശേഷമാണ് അതിഥിസൽക്കാരം എന്നുള്ളത്. എന്നാൽ അവിടെ മിതത്വവും സൂക്ഷ്മതയും പാലിക്കുവാനുണ്ട്. അപരിചിതരെ സ്ത്രീകൾ മാത്രമുള്ളപ്പോൾ ഭവനത്തിൽ സ്വാഗതം ചെയ്തുകൂടാ. അത് ആപൽക്കരമാണ്. സൂക്ഷ്മ നിരീക്ഷണത്തിൽത്തന്നെ ആളുകളെ തിരിച്ചറിയുവാൻ കഴിയും.

(തിരുവല്ല സി.എസ്.എസ്. ഉടൻ പ്രസിദ്ധീകരിക്കുന്ന വനിതകളുടെ വഴിത്താര (ബൈബിളിലെ വനിതകൾ) എന്ന ഗ്രന്ഥത്തിലെ അദ്ധ്യായം)



**തിരുമേനി തിരഞ്ഞെടുത്ത പാത സമർപ്പണത്തിന്റേതായിരുന്നു. ആ പ്രാർത്ഥനാശൈലി തിരുമേനിക്ക് ദിവ്യദൃഷ്ടിയും സ്നേഹവും സഹനവും വിശ്വസ്തതയും ചിന്താഭാരമില്ലാത്ത ജീവിതശൈലിയും നേടിക്കൊടുത്തു.**

# വിശുദ്ധനായ പരുമല തിരുമേനി

■ ജോസഫ് എം. പുതുശ്ശേരി

> 'പെരുത്തു നൂറ്റാണ്ടിനിടയ്ക്കൊരിക്കലി
> മരുപ്പറമ്പാ മുലകത്തിയീശൻ?
> ഒരുറ്റ വൃക്ഷത്തെ നടുന്നു പാന്ഥരായ്
> വരുന്നവർക്കുത്തമ വിശ്രമത്തിനായ്'

മഹാകവി വള്ളത്തോൾ നാരായണമേനോൻ രചിച്ച 'ജാതകം തിരുത്തി' എന്ന കവിതയിൽ നിന്നുള്ള നാലു വരികളാണിത്. ജനകോടികളുടെ ജാതകം തിരുത്തി എഴുതുവാൻ കഴിവുള്ള മഹാന്മാർ ഒരിക്കൽമാത്രമേ ജനിക്കുകയുള്ളൂ. അത്തരം ഒരു മഹാത്മാവായിരുന്നു മലങ്കരസഭയിലെ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് എന്ന 'പരുമല കൊച്ചുതിരുമേനി.' മലങ്കരസഭയുടെ നെടുംതൂണ്. ആയിരം വർഷങ്ങൾ മുമ്പാണ് അദ്ദേഹം ജീവിച്ചിരുന്നതെങ്കിൽ അദ്ദേഹത്തെപ്പറ്റിയുള്ള വിശേഷണം അവതാരപുരുഷനെന്നോ മഹാത്ഭുതങ്ങൾ നിറഞ്ഞ ജീവിതമെന്നോ ഒക്കെ ആയിരുന്നേനെ. പരുമല കൊച്ചുതിരുമേനി വിദേശാധിപത്യത്തിൽനിന്നും നവീന വിശ്വാസങ്ങളിൽനിന്നും സഭയെ സംരക്ഷിച്ച് ദുഷ്പ്രചരണങ്ങളും തൊട്ടുകൂടായ്മയും മലങ്കരസഭയിൽനിന്ന് തുരത്തി ഓടിച്ച വ്യക്തിയാണ്. ആയിരമാണ്ടുകൾക്കു മുമ്പായിരുന്നെങ്കിൽ ഇത്തരം കവികല്പനകൾ അത്ഭുതകഥകളായി വികസിക്കുമായിരുന്നു. ഒരു മനുഷ്യന് ചെയ്യാനാവുമെന്ന് സാധാരണക്കാരന് വിഭാവനം ചെയ്യാനാവാത്ത അത്ഭുതകരമായ പ്രവൃത്തികളും ചര്യകളും കൈക്കൊണ്ട അദ്ദേഹത്തെ അമാനുഷപ്രഭാവനായി ചിത്രീകരിക്കുവാൻ ആളുകൾ തുനിയുമായിരുന്നു. എന്നാൽ അവതാരപുരുഷനല്ല, അമാനുഷികനല്ല വെറും മനുഷ്യനായി അദ്ദേഹം ജീവിച്ചു. മാനുഷികവികാരങ്ങളും പരിമിതികളും ഉണ്ടായിരുന്ന സാധാരണ മനുഷ്യൻ. പിന്നീട് ഒരു മഹർഷിയായി, പരിശുദ്ധനായി പരിണമിച്ചതാണ് പരുമല തിരുമേനിയുടെ ജീവിതം. പരിശുദ്ധനെന്ന് വിളിച്ച് പുണ്യാളനാക്കി പ്രതിഷ്ഠിക്കുമ്പോൾ മനുഷ്യനായി അദ്ദേഹത്തെ കാണാനുള്ള കണ്ണ് നഷ്ടപ്പെടാതിരിക്കുകകൂടി വേണം. എങ്കിലേ 'പരിശുദ്ധൻ' എന്നു വിളിക്കുന്നതിന്റെ വ്യഥകൾ അദ്ദേഹം സഹിച്ചതിന് ഫലമുണ്ടാകൂ. ഗാന്ധിജി പറയുന്നു "മഹാത്മാക്കളുടെ വ്യഥകൾ

മഹാത്മാക്കൾക്കേ അറിയൂ'' എന്ന്. ജീവിതത്തെ ഒരു യജ്ഞമാക്കുവാൻ പുണ്യാത്മാക്കൾക്കേ സാധിക്കൂ. വി. കുർബ്ബാനയിലെ അപ്പം മുറിക്കുക മാത്രമല്ല തിരുമേനി ചെയ്തത്, സ്വയം മുറിക്കപ്പെടുവാനുള്ള അപ്പമായും കുഞ്ഞാടായും പര്യവസാനിക്കുക കൂടിയായിരുന്നു. നോമ്പിലും പ്രാർത്ഥനയിലും ഉപവാസത്തിലും കൂടി ആർജ്ജിച്ചെടുത്ത ആ ജീവിത ചൈതന്യവും മുഖശോഭയും ജീവിതനിഷ്ഠയും എന്നും എല്ലാവർക്കും മാതൃകയാണ്. കാണിച്ചുതന്ന ആ ജീവിതശൈലി ഇന്ന് ഓരോ സന്യാസിക്കും വൈദികനും ക്രിസ്ത്യാനിക്കും വെല്ലുവിളി ഉയർത്തുന്നതാണ്. ആ മദ്ധ്യസ്ഥതയും കോട്ടയും നാനാജാതിമതസ്ഥർ അനുഭവിക്കുന്നതിനുള്ള കാരണവും തിരുമേനി തന്നെത്തന്നെ യജ്ഞമാക്കിയ ആ ജീവിതശൈലിയായിരുന്നു.

**പ്രാർത്ഥനയിലുറച്ച ജീവിതം**

നിർവ്വാണം തേടി കൊട്ടാരവും സുഖസൗകര്യവും വിട്ട് സന്യാസമാർഗ്ഗം സ്വീകരിച്ച ബുദ്ധനെപ്പോലെ ചെറുപ്പത്തിൽത്തന്നെ ലോകസുഖങ്ങളെ ഉപേക്ഷിച്ച് തിരുമേനി തിരുസന്യാസ ജീവിതം സ്വീകരിച്ചു. വസ്ത്രത്തോടോ ആഭരണങ്ങളോടോ മറ്റ് വിനോദങ്ങളോടോ യാതൊരു താൽപര്യവും 'കൊച്ചയ്പ്പോര' എന്ന ഈ ബാലനില്ലായിരുന്നു. മറിച്ച് പ്രാർത്ഥനയോടും വേദപുസ്തക വായനയോടും വിശുദ്ധന്മാരുടെ ജീവചരിത്രത്തോടുമായിരുന്നു പ്രതിപത്തി. ഉപവാസം ചെറുപ്രായത്തിൽത്തന്നെ നിഷ്ഠയാക്കി. ദിവസം ആറു മണിക്കൂർ നമസ്ക്കാരവും മറ്റ് സമയങ്ങളിൽ ധ്യാനവും വി. വേദപുസ്തകപഠനവും. ഉറക്കത്തിനിടയിൽ ഇടയ്ക്കിടെ എഴുന്നേറ്റ് പ്രാർത്ഥന... ഇങ്ങനെ തിരുമേനി തിരഞ്ഞെടുത്ത പാത സമർപ്പണത്തിന്റേതായിരുന്നു. ആ പ്രാർത്ഥനാശൈലി തിരുമേനിക്ക് ദിവ്യദൃഷ്ടിയും സ്നേഹവും സഹനവും വിശ്വസ്ഥതയും ചിന്താഭാരമില്ലാത്ത ജീവിതശൈലിയും നേടിക്കൊടുത്തു. കനകകല്ലൂരി എന്ന മാരകരോഗം പിടിപെട്ടിട്ടും അചഞ്ചലമായ ദൈവവിശ്വാസമാണ് തിരുമേനിയെ ജീവിതത്തിലേക്ക് തിരികെ എത്തിച്ചത്. പ്രാർത്ഥനയിലൂടെ നേടിയെടുത്ത ജീവിതവും ശക്തിയും അനുഗ്രഹവുമാണ് തിരുമേനിയെ മുമ്പോട്ട് നയിച്ചത്.

**ഗുരുഭക്തിയും താലന്തിന്റെ ഉപയോഗവും**

ജാതിയുടെ വേർതിരിവുകൾ നിലനിന്ന അക്കാലത്ത് താഴ്ന്നജാതിക്കാരനായ ഗുരുവിനെ തിരുമേനി നിരന്തരം സന്ദർശിക്കുകയും ഇടയ്ക്കിടെ സമ്മാനം നൽകുകയും ചെയ്തു. കനകകല്ലൂരി പിടിപെട്ട ഗുരുവിനെ ശുശ്രൂഷിക്കുവാൻ തിരുമേനി മടിച്ചില്ല. ഇത് ഗുരുശിഷ്യ ബന്ധത്തിന്റെ മഹത്തായ പാഠമാണ് കാലത്തിന് നൽകിയത്. പഠനത്തിന് സമർത്ഥനായ തിരുമേനിയ്ക്ക് സുറിയാനി ഭാഷയിൽ മാത്രമല്ല മറ്റ് പല മേഖലകളിലും അതീവ പാണ്ഡിത്യമുണ്ടായിരുന്നു. ലഭിച്ച താലന്തുകളെ തക്കത്തിൽ തിരുമേനി ഉപയോഗിച്ചു, ഇരട്ടിപ്പിച്ചു. ഈ ഗുരുഭക്തിയും ജീവിതത്തോടുള്ള വിശ്വസ്തതയുമാകാം തിരുമേനിയെ കോനാട്ട് മല്പാന്റെയും ഗീവറുഗീസ് മല്പാന്റെയും പ്രിയശിഷ്യനാക്കിയത്. അതുതന്നെയാണ് പിതാവാം ദൈവത്തിന്റെ ''നല്ലവനും വിശ്വസ്തനുമായ ദാസനെ'' എന്ന സംബോധനയ്ക്ക് പരുമല തിരുമേനി യെ അർഹനാക്കുന്നത്. കടന്നുചെന്ന മേഖലകളിലെല്ലാം തിരുമേനി തന്റേതായ വ്യക്തിമുദ്ര പതിപ്പിച്ചു. ലോകത്തിലെ തലയെടുപ്പുള്ള ഏതു സ്ഥാനത്തും എത്തുവാനുള്ള ആർജ്ജവവും കഴിവും ഉണ്ടായിരുന്നിട്ടും, ലോകസുഖങ്ങൾ ഉപേക്ഷിച്ച് ദൈവത്തിന് വേണ്ടി ജീവിക്കുവാൻ വേണ്ടി തിരുമേനി കാണിച്ച അർപ്പണബോധം അദ്ദേഹത്തെ വ്യത്യസ്തനാക്കുന്നു.

**തന്നെ ത്യജിച്ച് മറ്റുള്ളവരെ സ്നേഹിക്കുന്ന നിശ്ചയദാർഢ്യം**

ഒരു സന്യാസിയുടെ ഈ ശ്രേഷ്ഠമായ ഗുണം തിരുമേനി തന്റെ ജീവിതത്തിൽ ആദിയോടന്തം കൊണ്ടുനടന്നു. എല്ലാറ്റിനോടും സമ ന്വയിക്കാൻ, അങ്ങനെ ഒരുത്തമ സന്യാസി ആകുവാൻ തിരുമേനിക്ക് തന്റെ ജീവിതം കൊണ്ട് സാധിച്ചു. മറ്റുള്ളവരിൽ സന്തോഷം പകരുന്ന പ്രവർത്തികൾ തിരുമേനിയിൽ സന്തോഷം ജനിപ്പിച്ചു. പിഞ്ചു പൈതലിനെ മുതൽ തലനരച്ച അമ്മയപ്പന്മാരെ വരെ തിരുമേനി വാത്സല്യത്തോടെ പരിചരിച്ചു. തിരുമേനിയുടെ മോതിരം ആഗ്ര ഹിച്ച മൂന്നു വയസ്സുകാരന് ചെറു മോതിരം സമ്മാനിച്ചത് അദ്ദേഹത്തിന്റെ ശിശുവാത്സല്യത്തിന്റെ പ്രകടമായ സാക്ഷ്യമായിരുന്നു. രോഗശയ്യയിൽ തനിക്കു പ്രത്യക്ഷയായ ദൈവമാ താവ് സഭയെ സേവിക്കുവാൻ നൽകിയ കല്പന തിരുമേനി യഥാവിധി പാലിച്ചു. തന്റെ ആത്മീയ മാതാവായ സഭയെ സേവി ക്കുവാൻ ചെറുപ്പം മുതലേ തിരു മേനി വിമുഖത കാട്ടിയിട്ടില്ല. ഇതെല്ലാം പരുമല കൊച്ചുതിരുമേനി എന്ന സന്യാസിശ്രേഷ്ഠന്റെ വിശാല തയും വലുപ്പവും വിളിച്ചോതുന്ന വസ്തുതകളാണ്.

**ലാളിത്യത്തെ തിരഞ്ഞെടുത്ത സന്യാസി ശ്രേഷ്ഠൻ**

എന്നെ അനുഗമിക്കുന്നവൻ ക്രൂശെടുത്ത് എന്നെ അനുഗമിക്കട്ടെ എന്ന ക്രിസ്തുവചനം മന സ്സോടുചേർത്ത സന്യാസിവര്യനായി രുന്നു കൊച്ചുതിരുമേനി. ഈ തിരു വചനം ജീവിതസപര്യയാക്കി. മൂന്നാം നൂറ്റാണ്ടിൽ ഈജിപ്റ്റിൽ ജീവിച്ച വി. അന്തോണിയോസിന്റെ ജീവചരിത്രം തിരുമേനി മനഃപാഠ മാക്കി. അത് കാച്ചിക്കുറുക്കിയെ ടുത്ത് വി. അന്തോണിയോസിനെ ആത്മീയ പിതാവിന്റെ സ്ഥാനത്ത് തിരുമേനി പ്രതിഷ്ഠിച്ചു. ആ വിശുദ്ധ പിതാവിന്റെ ലളിതജീവിതം, സ്വന്തം ജീവിതത്തിൽ പകർത്തി.

വിശ്വാസികൾക്ക് ഇന്നും ഈ പരിശുദ്ധൻ മദ്ധ്യസ്ഥനായി നില കൊള്ളുന്നു. വ്യക്തിപരമായി എന്റെ സ്വകാര്യ പരിശുദ്ധനാണ് പരുമല കൊച്ചുതിരുമേനി. ആ വിശുദ്ധന്റെ അനുഗ്രഹവർഷമായിരുന്നു എന്റെ ജീവിതത്തിന്റെ സന്നിഗ്ദ്ധഘട്ടങ്ങളിലെ താങ്ങും തണലും. എന്നെപ്പോലെ വ്യക്തിപരമായ അനുഭവസാക്ഷ്യം പറയാനുള്ള അനേകം അനേകം ഭക്തർ വേറെ ഉണ്ടെന്ന് എനിക്ക് ഉത്തമബോദ്ധ്യമുണ്ട്. ക്രൈസ്ത വർക്ക് മാത്രമല്ല നാനാജാതി മത സ്ഥർക്കും ഇന്ന് തിരുമേനി കാവലും കോട്ടയുമായി നിലകൊള ളുന്നു. തിരുമേനിയുടെ പ്രാർത്ഥ നയും മദ്ധ്യസ്ഥതയും എന്നും നമുക്ക് കോട്ടയായിരിക്കട്ടെ.

(കല്ലൂപ്പാറ നിയോജക മണ്ഡലത്തിലെ മുൻ എം.എൽ.എ. യാണ് ലേഖകൻ) ■

# മാർപാപ്പായും മതംമാറ്റവും

■ ഫാ. ഡോ. കെ.എം. ജോർജ്

ഫ്രാൻസിസ് മാർപാപ്പാ വീണ്ടും നമ്മെ അത്ഭുതപ്പെടുത്തുന്നു. ഇത്തവണ മതപരിവർത്തനത്തിനെതിരായി അദ്ദേഹം സംസാരിച്ചത് കത്തോലിക്കാ സഭയെത്തന്നെ അമ്പരപ്പിച്ചു. കാരണം മിക്കവാറും അത്ര ക്രിസ്തീയമല്ലാത്ത മതപരിവർത്തനത്തിലൂടെയാണ് ഒരിക്കൽ യൂറോപ്പിലെ പ്രാദേശിക സഭയായിരുന്ന റോമാസഭ ലോകം മുഴുവൻ വ്യാപിച്ചത്. ലാറ്റിൻ അമേരിക്കക്കാരനായ മാർപാപ്പായ്ക്ക് ഇത് നല്ലവണ്ണം ബോധ്യമുണ്ട്. കാരണം സ്പാനിഷുകാരും പോർച്ചുഗീസുകാരുമായ കത്തോലിക്കാ കൊളോണിയൽ ശക്തികളുടെ ക്രൂരതകൾക്ക് ആദ്യം ഇരയായത് തെക്കേ അമേരിക്കയിലെ ആദിവാസികളായ 'ഇന്ത്യാ'ക്കാരാണ്. മാർപാപ്പായുടെ മാതാപിതാക്കൾ ഇറ്റലിയിൽനിന്നും അർജന്റീനയിൽ കുടിയേറിപ്പാർത്ത യൂറോപ്യൻ വെള്ളക്കാരാണെങ്കിലും മനോഭാവത്തിലും നിലപാടിലും അദ്ദേഹം ലാറ്റിൻ അമേരിക്കക്കാരനാണ്. അമേരിക്കയിലെ ആദിവാസികൾക്ക് ആത്മാവുണ്ടോ എന്നുപോലും സംശയിച്ചവരാണ് ആദ്യകാല കത്തോലിക്കാ മിഷനറിമാർ. അതുകൊണ്ട് വന്യമൃഗങ്ങളോടെന്നപോലെ അവരോടു പെരുമാറുകയും അവരിൽ ചിലരെ യൂറോപ്പിലെ തെരുവുകളിൽ കൊണ്ടുവന്ന് ഇരുമ്പുകൂട്ടിലിട്ട് പ്രദർശിപ്പിക്കുകയും ചെയ്ത സംഭവങ്ങളും ഉണ്ടായിട്ടുണ്ട്. അന്നു തുടങ്ങിയ മിഷനറിപ്രവർത്തനം മൂലം ലാറ്റിൻ അമേരിക്കയിലെ ബഹുഭൂരിപക്ഷവും പേരിനെങ്കിലും കത്തോലിക്കാ വിശ്വാസികളായി അറിയപ്പെടുന്നു.

ഇറ്റലിയിൽ പ്രശസ്തനായ എവ്ജെനിയോ സ്കൽഫാരി എന്ന നിരീശ്വരനായ പത്രാധിപർക്ക് മാർപാപ്പാ കൊടുത്ത അഭിമുഖത്തിൽ കത്തോലിക്കാസഭയുടെ തലവൻ ഇങ്ങനെ പറഞ്ഞു, "ബലമായ മതംമാറ്റം (Proselytism) ഗൗരവമായ അസംബന്ധമാണ്. അതിനൊരു അർത്ഥവുമില്ല. നാം പരസ്പരം അറിയുകയും അങ്ങോട്ടും ഇങ്ങോട്ടും പറയുന്നത് ശ്രദ്ധിച്ച് കേൾക്കുകയും നമുക്കു ചുറ്റുമുള്ള ലോകത്തെക്കുറിച്ച് ഉള്ള അറിവ് വർദ്ധിപ്പിക്കുകയുമാണ് വേണ്ടത്." ഇവിടെ 'മതപരിവർത്തന'ത്തിന് ഉപയോഗിച്ചിരിക്കുന്ന വാക്ക് - Proselytism - സ്വതന്ത്രമായ മതംമാറ്റത്തിന് ഉപയോഗിക്കുന്ന വാക്കല്ല. സൈനികശേഷിയോ പണമോ, സ്വാധീനമോ, പ്രലോഭനമോ ഒക്കെ ഉപയോഗിച്ച് ഒരാളെ അയാളുടെ മതവിശ്വാസത്തിൽ നിന്നും അടർത്തി മറ്റൊന്നിലേക്ക് മാറ്റുന്നതിനാണ് ആ വാക്ക് ഉപയോഗിക്കുന്നത്. സാധാരണ ഭാഷയിൽ ആടുമോഷണം (Sheep Stealing) എന്നു ക്രിസ്ത്യാനികൾ പറയും. കൊളോണിയൽ ഭരണകാലത്താണ് റോമൻസഭ ലത്തീൻ അമേരിക്ക, ഏഷ്യ, ആഫ്രിക്ക തുടങ്ങിയ ഭൂഖണ്ഡങ്ങളിലേക്ക് പടരുന്നത്. അതിനുപയോഗിച്ച മാർഗ്ഗങ്ങൾ മിക്കതും ഇന്നത്തെ അളവുകോലുകൾ വെച്ച് നോക്കിയാൽ നീചവും മനുഷ്യാവകാശവിരുദ്ധവുമായിരുന്നു. രാജാധികാരം, സൈനികശേഷി, സമ്പത്ത്, വെള്ളക്കാരുടെ വംശീയമേലാളത്തം തുടങ്ങി മിഷനറി പ്രസ്ഥാനത്തിൽ ഉപയോഗിച്ച മാർഗ്ഗങ്ങളെല്ലാം ഇന്നു മനുഷ്യാവകാശത്തിന്റേയോ സാമാന്യനീതിയുടെയോ അടിസ്ഥാനത്തിൽ നോക്കിയാൽ മനുഷ്യത്വത്തോടു കാണിച്ച കൊടുംപാതകങ്ങളായിരുന്നു എന്ന് ചിന്തിക്കുന്നവർ ധാരാളമുണ്ട്. മറുവശത്ത് ചില നന്മകളൊക്കെ എടുത്തുകാണിക്കാമെങ്കിലും, യൂറോപ്പിലെ പ്രാദേശിക സഭയായിരുന്ന റോമൻ കത്തോലിക്കാസഭ ആഗോള സാമ്രാജ്യമായതിന്റെ പുറകിൽ ഇങ്ങനെ ചരിത്രപരമായ ഒരു വലിയ കളങ്കമുണ്ട്. ഇതു നല്ലവണ്ണം ബോധ്യപ്പെട്ടിട്ടുള്ളയാളാണ് ഫ്രാൻ സിസ് മാർപാപ്പാ.




**മാർത്തോമ്മാശ്ലീഹായുടെ പാരമ്പര്യത്തിലുള്ള എല്ലാ സഭകൾക്കും ഒറ്റ ഭാരതീയ സഭയായിത്തീരാനുള്ള സാധ്യത നിലനിൽക്കുന്നു. റോമിനോടും ബാഗ്ദാദിനോടും അന്ത്യോഖ്യയോടും കാന്റർബറിയോടും നല്ല സ്നേഹവും സൗഹൃദവും പുലർത്തിക്കൊണ്ട് നമുക്ക് ഒന്നാകാൻ കഴിയും**

റോമൻസഭ ആദിവാസികളുടെയും അക്രൈസ്തവരുടെയും ഇടയ്ക്ക് തുടങ്ങിയ മിഷൻ പ്രവർത്തനംപോലെ തന്നെയായിരുന്നു പൗരസ്ത്യ (ഓർത്തഡോക്സ്) സഭകളിലും 16-ാം നൂറ്റാണ്ടു

മുതൽ നടത്തിയത്. അതിനു മുമ്പ് കുരിശുയുദ്ധങ്ങളിലൂടെ മെഡിറ്ററേനിയനു കിഴക്കുള്ള രാജ്യങ്ങളിൽ നടത്തിയ വെട്ടിപ്പിടിക്കലുകൾ മറക്കുന്നില്ല. 1498-ലാണ് പോർച്ചുഗീസ് നാവികനും സാഹസിക സഞ്ചാരിയുമായ വാസ്ഗോദഗാമ കേരളത്തിലെത്തുന്നത്. അതേ തുടർന്ന് വാണിജ്യകപ്പലുകളുടെ പ്രവാഹമായിരുന്നു, മലയാംകര എന്ന മലങ്കരയിലേക്ക്. 1599-ലാണ് മലങ്കരസഭയെ റോമൻ അടിമത്വത്തിലേക്ക് നയിച്ച ഉദയംപേരൂർ സുന്നഹദോസ് പോർച്ചുഗീസ് സഭാധികാരികൾ നടത്തിയത്. ഇതിനു നാലു വർഷം മുമ്പാണ് (1595) യൂണിയൻ ഓഫ് ബ്രസ്റ്റ് (Union of Brest) എന്ന പേരിൽ അറിയപ്പെടുന്ന 'പുനരൈക്യത്തിലൂടെ' പൗരസ്ത്യ യൂറോപ്പിലെ സ്ലാവിക് ഓർത്തഡോക്സ് സഭകളിലേക്ക് റോമാസഭ റീത്തു വലവീശുന്നത്. ഇത്തരത്തിലുള്ള അജമോഷണം അക്രൈസ്തവമാണെന്ന് കത്തോലിക്കാ സഭയിൽ തന്നെയുള്ള പല പണ്ഡിതന്മാരും വിചാരിക്കുന്നതായി അറിയാം. എന്നാൽ സഭയുടെ ഔദ്യോഗിക വൃത്തങ്ങളും, പ്രത്യേകിച്ച് ഓർത്തഡോക്സ് സഭകളിൽനിന്ന് കത്തോലിക്കാ സഭയിലേക്ക് ചുവടുമാറിയ നേതാക്കളും അവരുടെ വക്താക്കളും ഇതു സമ്മതിക്കുകയില്ല. മാർപാപ്പായുടെ പ്രസ്താവന അതിന്റെ യുക്തിപരമായ പരിണാമത്തിൽ എടുത്താൽ ഇത്തരം അജമോഷണം അസംബന്ധമാണെന്ന് അദ്ദേഹം ചിന്തിക്കുന്നതായി കരുതാം.

എന്തിനാണ് ഇത്രയും പരുഷമായി റീത്ത് സഭകളെക്കുറിച്ച് പറയുന്നത് എന്ന് ചിലരെങ്കിലും വിചാരിച്ചേക്കാം. ഈ ലേഖകൻ വ്യക്തിപരമായി സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്ന നല്ല കുറെ സുഹൃത്തുക്കൾ റീത്ത് സഭകളിലുണ്ട്. മാതൃ ഓർത്തഡോക്സ് സഭകളേക്കാൾ സംഘടനയിലും സമ്പത്തിലും സാമൂഹിക രാഷ്ട്രീയ ബന്ധങ്ങളിലും മികച്ചു നിൽക്കുന്നവയാണ് പല റീത്തുസഭകളും. അപ്പോൾ അതു സ്വീകരിക്കുന്നതല്ലേ നല്ലത് എന്നത് ലോകയുക്തിയിൽ സമർത്ഥരായ പലരും ചോദിക്കാറുണ്ട്. ഈ ലേഖകനോട് പ്രത്യക്ഷമായും പരോക്ഷമായും ചിലർ ചോദിച്ചിട്ടുമുണ്ട്. എങ്കിലും വേദപുസ്തകത്തിന്റെയും പാരമ്പര്യത്തിന്റെയും അടിസ്ഥാനത്തിൽ യേശുക്രിസ്തുവിന്റെ സഭയെക്കുറിച്ച് ചിന്തിക്കുന്ന ആർക്കും ഇത് അസ്വസ്ഥത ഉളവാക്കും. ലോകത്തിലെ എല്ലാ ഓർത്തഡോക്സ് സഭകൾക്ക് ഉള്ളിലും ഭിന്നതയുണ്ടാക്കി, അല്ലെങ്കിൽ ആന്തരിക ഭിന്നത മുതലെടുത്ത് പാശ്ചാത്യ റോമൻസഭയുടെ അതിരറ്റ സമ്പത്തും ബൗദ്ധിക സഹായവും വത്തിക്കാൻ എന്ന രാഷ്ട്രത്തിന്റെ നയതന്ത്രബന്ധങ്ങളും എല്ലാം ഉപയോഗിച്ച് സൃഷ്ടിക്കപ്പെട്ടവയാണ് ഈ സഭകൾ എന്ന് ചരിത്രം വ്യക്തമാക്കുന്നു. ഇതാണ് അസ്വസ്ഥതയ്ക്കു കാരണം.

ആംഗ്ലിക്കൻ സഭയിൽനിന്ന് തന്റെ എല്ലാ സ്ഥാനമാനങ്ങളും ഉപേക്ഷിച്ച് സ്വതന്ത്രമായി ഉത്തമബോധ്യത്തോടെ കത്തോലിക്കാ സഭയിൽ ചേർന്ന് കർദ്ദിനാളായ ന്യൂമാന്റെ ഉദാഹരണം ചിലരൊക്കെ ഉദ്ധരിക്കാറുണ്ട്. എന്നാൽ പല റീത്ത് സഭകളുടെയും ചരിത്രത്തിൽ അങ്ങനെ ഒരു അനുഭവമില്ല. സമ്പത്തും സ്ഥാനമാനങ്ങളും തേടിപ്പോകുകയും മാതൃസഭയോട് വ്യവഹാരവും വഴക്കും നടത്തുകയും വാശിയോടുകൂടി വിശ്വാസികളെ തട്ടിയെടുക്കുന്ന നയങ്ങൾ ആവിഷ്കരിക്കുകയും ചെയ്യുന്ന ചരിത്രമാണ് പല റീത്തു സഭകൾക്കുമുള്ളത്. മാത്രവുമല്ല, ആംഗ്ലിക്കൻസഭ എന്നത് പാശ്ചാത്യസഭ തന്നെയാണ്. ഒരിക്കൽ റോമൻ കത്തോലിക്കാ സഭയുടെ ഭാഗമായിരുന്നു അത്. പ്രധാനമായും വിശ്വാസത്തിന്റെ പേരിലല്ല കത്തോലിക്കാ സഭയിൽനിന്ന് പിരിഞ്ഞ് ആംഗ്ലിക്കൻ സഭ ഉണ്ടാകുന്നത്. ആറു പ്രാവശ്യം കല്യാണം കഴിച്ച ഹെൻറി എട്ടാമൻ എന്ന ഇംഗ്ലീഷ് കത്തോലിക്കാ രാജാവ് റോമിന്റെ അധികാരത്തെ വെല്ലുവിളിച്ചു. മാർപാപ്പാ രാജാവിനെ മുടക്കി. അതാണ് ആംഗ്ലിക്കൻസഭ അതായത് ഇംഗ്ലണ്ടിലെ സഭ 16-ാം നൂറ്റാണ്ടിൽ വേറിട്ടു പോകാൻ പ്രധാന കാരണമായത്. അക്കൂടെ മറ്റ് സാഹചര്യങ്ങളും ഉണ്ടായിരുന്നു. അതുകൊണ്ടാണ് 19-ാം നൂറ്റാണ്ടിൽ അതു തിരിച്ചറിഞ്ഞ് ന്യൂമാൻ തന്റെ മാതൃസഭയിലേക്കു പോയത്. സഭാശാസ്ത്രപ്രകാരം ഇത് ശ്ലാഘനീയമാണെന്ന് പറയാം.

ഇതിൽനിന്ന് തുലോം വ്യത്യസ്തമാണ് പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ ചരിത്രം. അവയൊക്കെ റോമാസഭയെപ്പോലെ അതാതു പ്രദേശങ്ങളിൽ അപ്പോസ്തോലിക പാരമ്പര്യത്തിൽ ഉണ്ടായ പുരാതന സഭകളാണ്. അവിടങ്ങളിലൊക്കെ, റോമൻ സഭയിൽ വളരെയേറെ ഉണ്ടായിരുന്നതുപോലെ ആന്തരിക പ്രശ്നങ്ങളും ഉൾവഴക്കുകളും ഒക്കെ ഉണ്ടായിട്ടുണ്ട്. താരതമ്യം

# മംഗൾയാൻ:

## പ. കാതോലിക്കാ ബാവാ അഭിനന്ദിച്ചു...



ഇന്ത്യയുടെ മംഗൾയാൻ ഉപഗ്രഹം 74,000 കിലോമീറ്റർ ഉയരത്തിൽ നിന്ന് എടുത്ത ചൊവ്വായുടെ പ്രഥമ ചിത്രം

**കോട്ടയം:-** ആദ്യ ശ്രമത്തിൽ തന്നെ ചൊവ്വാ ദൗത്യവിജയം നേടിയ ആദ്യരാജ്യമെന്ന സ്ഥാനം ഇന്ത്യ നേടുന്നതിന് കഠിനാദ്ധ്വാനം ചെയ്ത ശാസ്ത്രജ്ഞരെയും ഐ.എസ്.ആർ.ഒ. ജീവനക്കാരെയും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അഭിനന്ദിച്ചു.

മംഗൾയാന്റെ പ്രവർത്തനം വിജയകരമായി തീർന്ന് മാനവരാശിക്ക് നേട്ടങ്ങൾ കൊയ്യാൻ ഇടയാകട്ടെയെന്ന് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ അമേരിക്കയിൽ നിന്ന് അയച്ച സന്ദേശത്തിൽ ആശംസിച്ചു.

## നിയമിതനായി



മട്ടാഞ്ചേരി കൂനൻകുരിശ് തീർത്ഥാടന കേന്ദ്രത്തിന്റെ മാനേജരായി പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിയമിച്ച ചെങ്ങമനാട് ബേത്‌ലഹേം ആശ്രമാംഗം റവ. മാത്യൂസ് റമ്പാൻ.



ചെയ്താൽ റോമാസഭയിലെ മധ്യകാലചരിത്രത്തിലെ കറുത്ത പാടുകൾക്ക് തുല്യം മറ്റൊന്നും ഒരിടത്തും കാണുകയില്ല. ഓർത്തഡോക്സ് സഭകളെ ഭിന്നിപ്പിക്കുന്ന സ്വാധീനങ്ങൾ ആരംഭിച്ചത് കോളോണിയൽ നിയോ - കോളോണിയൽ പ്രസ്ഥാനത്തിലൂടെ പാശ്ചാത്യ റോമൻസഭയും മറ്റ് പ്രൊട്ടസ്റ്റന്റ് സഭകളും പൗരസ്ത്യസഭകളിൽ ഇടപെട്ടപ്പോഴാണ്. അങ്ങനെ ഓർത്തഡോക്സ് സഭകളിൽനിന്ന് കത്തോലിക്കരായും പ്രൊട്ടസ്റ്റന്റുകാരായും ഒരു വലിയ സംഘം ആളുകൾ പിരിഞ്ഞുപോയി. ഇപ്പോഴും പല റീത്തുസഭകളും ആ നയം തുടരുന്നു.

ഇവിടെ സഭാശാസ്ത്രപരമായി ഒരു ചോദ്യമുണ്ട്. ഓർത്തഡോക്സ് സഭകൾ ഏകവും വിശുദ്ധവും അപ്പോസ്തോലികവും കാതോലികവും ആയ സഭാപാരമ്പര്യത്തിലാണ് നിലകൊള്ളുന്നത് എന്നതിനെ എതിർക്കാത്ത റോമൻസഭ എന്തിനാണ് ആ സഭകളെ മുഴുവൻ ഭിന്നിപ്പിച്ച് റോമൻ അധികാരത്തിന്റെ കീഴിൽ കൊണ്ടുവരുന്നത്? പുരാതനസഭയുടെ വിശ്വാസവും പ്രാദേശിക സ്വഭാവവും നിലനിർത്തിക്കൊണ്ടാണ് സഭ കാതോലികം അഥവാ സാർവ്വജനീനമാണ് എന്ന് ഓർത്തഡോക്സ് സഭകൾ പറയുന്നത്. ഗ്രീസിലും ഇറ്റലിയിലും മറ്റും ചില നഗരങ്ങളിൽ തീർത്തും ചെറിയ കൂട്ടങ്ങളായി സഭ നിലനിന്നിരുന്ന രണ്ടാം നൂറ്റാണ്ടിന്റെ ആദ്യ ഘട്ടത്തിൽപ്പോലും അന്ത്യോക്യയിലെ വി. ഇഗ്നാത്തിയോസ് സഭയെ "കാതോലിക സഭ"യെന്നാണ് വിളിക്കുന്നത്. ഇതു സഭയുടെ ഭൂമിശാസ്ത്രപരമായ വ്യാപനത്തെയല്ല കാണിക്കുന്നത് എന്നു വ്യക്തമാണ്. ചെറിയ ആട്ടിൻകൂട്ടമായ സഭയുടെ സമഗ്രസ്വഭാവത്തെ (holistic character) യാണ് ഇവിടെ ഉദ്ദേശിക്കുന്നത്. kata + holos എന്ന ഗ്രീക്ക് വാക്കുകളിൽ നിന്നാണ് കാതോലികം (= according to the whole, holistic) എന്ന വാക്ക് ഉണ്ടായത് എന്നു നമുക്ക് അറിയാം. നിത്യജീവൻ, സത്യം, സ്നേഹം, ക്ഷമ, അനുരഞ്ജനം തുടങ്ങിയ മഹാമൂല്യങ്ങൾ ഉൾക്കൊള്ളുകയും ആവിഷ്കരിക്കുകയും ചെയ്യുന്ന പൂർണ്ണതയുടെ അടയാളമായ ക്രിസ്തുശരീരം എന്ന അർത്ഥത്തിലാണ് സമഗ്രതയെ (Catholicity) മനസ്സിലാക്കുന്നത്. റോമാ സഭ ഒരിക്കൽ ആവിഷ്ക്കരിച്ച "റീത്ത് സഭാശാസ്ത്രം" മുകളിൽ പറഞ്ഞതിന് വിരുദ്ധമാണ്. ഓറിയന്റൽ കത്തോലിക്കാസഭ എന്ന പുതിയ പേരിട്ടാലും ആശയം പഴയ സാമ്രാജ്യത്വ - കൊളോണിയൽ സഭാ വ്യാപനം എന്നു തന്നെ.

രാഷ്ട്രീയ സാംസ്കാരിക കാരണങ്ങളാൽ മദ്ധ്യപൗരസ്ത്യ രാജ്യങ്ങളിൽ പലയിടത്തും ക്രിസ്തീയതയുടെ പിള്ളത്തൊട്ടിലായിരുന്ന ഓർത്തഡോക്സ് സഭകളും അവയെ ഭിന്നിപ്പിച്ചുണ്ടാക്കിയ കത്തോലിക്കാ റീത്തുകളും തുടച്ചുനീക്കപ്പെട്ടുകൊണ്ടിരിക്കുകയാണ്. ഇസ്രായേൽ, സിറിയ, പാലസ്തീൻ, ഇറാക്ക് തുടങ്ങിയ രാജ്യങ്ങളിൽ വെറും നാമമാത്രമായി തീർന്നു കഴിഞ്ഞു ക്രിസ്ത്യാനികൾ. ഏറ്റവും അധികം ക്ഷതമേറ്റത് സുറിയാനി സഭയ്ക്കാണ്. പരമ്പരാഗതമായി ക്രൈസ്തവമായിരുന്ന യൂറോപ്പിൽ ഉയർന്നുവരുന്ന ഇസ്ലാമിക തരംഗം അക്രമാസക്തമായ ഒരു സാംസ്കാരിക യുദ്ധത്തിലേക്കാണ് നീങ്ങുന്നത്. റോം ഉൾപ്പെടെയുള്ള സ്ഥലങ്ങളിലെ ക്രിസ്തീയ സഭകൾ പല കാരണങ്ങൾ കൊണ്ട് ഭീഷണിയുടെ നിഴലിലാണ്. ഇപ്പോൾ കാണുന്ന യൂറോപ്യൻ സമ്പത്തും സാങ്കേതിക വിദ്യാശേഷിയും നാടകീയമായി അസ്തമിച്ചേക്കാം. മഹൽശക്തിയായിരുന്ന അമേരിക്ക ക്ഷയിച്ചുതുടങ്ങി. പാശ്ചാത്യസഭ സാമ്പത്തികമായും രാഷ്ട്രീയമായും ക്ഷയിച്ചാൽ റീത്ത് പ്രസ്ഥാനങ്ങളിൽ കാണപ്പെട്ട 'റോമാസക്തി' ഇല്ലാതാകും. ഇപ്പോൾത്തന്നെ ആവശ്യത്തിന് പണവും സംഘടനാശേഷിയും കിട്ടിക്കഴിഞ്ഞപ്പോൾ റോമും മാർപാപ്പായും ഒക്കെ പേരിനുമാത്രം മതിയെന്ന ചിന്ത പ്രബലമായി തുടങ്ങിയിട്ടുണ്ട്. മാർപാപ്പായ്ക്ക് സമശീർഷരാണ് റീത്തുസഭകളുടെ മേലദ്ധ്യക്ഷന്മാർ എന്നു പുറത്തു പറയുന്നില്ലെങ്കിലും ആ ധാരണയിലേക്കാണ് കാര്യങ്ങൾ പരിണമിക്കുന്നത്. പൗരസ്ത്യ പാരമ്പര്യവും തനിമയുമാണ് മാറ്റത്തിന് ന്യായീകരണമായി ഊന്നിപ്പറയുന്നത്. ഒരിക്കൽ മുട്ടിന്മേൽ നിന്ന് മാർപാപ്പാമാരുടെ മോതിരം മുത്തിയവരാണ് ഓറിയന്റൽ കത്തോലിക്കാ പാത്രിയർക്കീസുമാർ.

ഹാസ്യവും ദുഃഖവും ഒരേസമയം നിരീക്ഷകരിൽ ജനിപ്പിക്കുന്ന സഭാചരിത്ര പ്രതിഭാസമാണിത്. ഇങ്ങനെയൊക്കെ ആണെങ്കിൽ പിന്നെ എന്തിനാണ് യഥാർത്ഥ പൗരസ്ത്യ സഭകളായിരുന്ന ഓർത്തഡോക്സ് സഭകളെ ഭിന്നിപ്പിച്ച് റോമിനു കീഴ്വഴങ്ങി തങ്ങളുടെ പൗരസ്ത്യമായ തനിമയെല്ലാം തീറെഴുതിക്കൊടുത്ത് "പുനരൈക്യം" നടത്തിയത് എന്നത് പ്രസക്തമായൊരു ചോദ്യമാണ്. ഈ ചോദ്യത്തിന് പെട്ടെന്ന് ആരും ഉത്തരം തരികയില്ല. ഒരു നൂറു വർഷം കൂടി കാത്തിരുന്നാൽ ചരിത്രംതന്നെ നമുക്ക് ഉത്തരം തരും. ഈ റോമൻ മാതൃകയിലാണ് മലങ്കര ഓർത്തഡോക്സ് സഭയിൽ പാത്രിയർക്കീസിന്റെ അധികാരം സംബന്ധിച്ച ചോദ്യം ഉയർന്നത്. നൂറു വർഷം മുമ്പ് മലങ്കരസഭയുടെ അപ്പോസ്തോലികവും പൗരസ്ത്യവുമായ തനിമയിൽ ബോധ്യം വന്നാണ് നമ്മുടെ പൂർവ്വികർ പാത്രിയർക്കീസിനെ ആത്മീയമായി സ്വീകരിച്ചുകൊണ്ടുതന്നെ ഇവിടെ കാതോലിക്കേറ്റ് സൃഷ്ടിക്കയും പഴയ സ്വകീയ ഭരണ സംവിധാനം നിലനിർത്തുകയും ചെയ്തത്. അന്നതിനെ എതിർത്തവരും വിമർശിച്ചവരും ഒക്കെ ആ മാതൃക പിന്തുടർന്നാണ് ഇവിടെ ആ സ്ഥാനത്തിന് ആവർത്തനങ്ങൾ ഉണ്ടാക്കിയത്. നിർഭാഗ്യവശാൽ പുതിയ ഭിന്നതയിലൂടെയാണ് ഈ ആവർത്തനങ്ങൾ ഉദയം ചെയ്തത്.

മുകളിൽ പറഞ്ഞതുപോലെ

ഹാസ്യവും ദുഃഖവും കലരുന്ന ചോദ്യം ഇവിടെയും ആവർത്തിക്കുന്നു. പാത്രിയർക്കീസിന്റെ പേരിൽ മലങ്കരയിലെ കാനോനിക കാതോലിക്കേറ്റിൽ നിന്ന് ഭിന്നിച്ചു നിന്നവർ ഇപ്പോൾ കുറേശ്ശെ കുറേശ്ശെയായി പാത്രിയർക്കീസിനെ അനുസരിക്കാതിരിക്കാൻ തുടങ്ങി. ചിലർ അനുനയഭാവത്തിൽ തങ്ങളുടെ സ്വന്തം സ്ഥാനം ഉറപ്പിക്കുന്നു. അങ്ങനെ ഒരു പുതിയ ഭിന്നതയ്ക്ക് വഴിതെളിയുന്നു.

ഈ പ്രശ്നങ്ങൾക്കെല്ലാം ഒരു പരിഹാരമേയുള്ളു. സഭയുടെ പുരാതന പാരമ്പര്യത്തിലുള്ള തദ്ദേശീയതയും തനിമയും എല്ലാ സഭകളും ചേർന്ന് ഒരു ഭാരതീയ സഭയായി ഒരുമിച്ച് വീണ്ടെടുക്കുക. ഏക ക്രിസ്തുവിലും ഏക വിശ്വാസത്തിലും ഏക സ്നേഹത്തിലും അന്താരാഷ്ട്രതലത്തിൽ തദ്ദേശീയസഭകൾ പരസ്പരം ബഹുമാനിക്കുകയും അങ്ങോട്ടുമിങ്ങോട്ടും അധികാരത്തിന്റെ കൈകടത്തലുകൾ നടത്താതിരിക്കുകയും ചെയ്യുക. ഇത് സ്വപ്നമായി തള്ളിക്കളയാം. പക്ഷേ നമുക്ക് കാത്തിരിക്കാം. ഒരിക്കൽ ഇന്ത്യയിൽ ഇത് പ്രായോഗികമാക്കാൻ നാം നിർബന്ധിതരായേക്കാം.

മാർത്തോമ്മാശ്ലീഹായുടെ പാരമ്പര്യത്തിലുള്ള എല്ലാ സഭകൾക്കും ഒറ്റ ഭാരതീയ സഭയായിത്തീരാനുള്ള സാധ്യത നിലനിൽക്കുന്നു. റോമിനോടും ബാഗ്ദാദിനോടും അന്ത്യോഖ്യയോടും കാന്റർബറിയോടും നല്ല സ്നേഹവും സൗഹൃദവും പുലർത്തിക്കൊണ്ട് നമുക്ക് ഒന്നാകാൻ കഴിയും (ഇതേക്കുറിച്ച് വിശദമായി ഈ ലേഖകൻ മുമ്പ് എഴുതിയിട്ടുണ്ട്). ഇന്ത്യയിലെ വളരെ ചെറിയ ക്രിസ്തീയ സമൂഹം ഭാവിയിൽ എന്തൊക്കെയാണ് നേരിടേണ്ടി വരിക എന്നു നമുക്ക് അറിഞ്ഞുകൂടാ. തീർത്തും അപ്രതീക്ഷിതമായ നാടകീയ മാറ്റങ്ങൾ മദ്ധ്യ പൗരസ്ത്യ രാജ്യങ്ങളിൽ ഉണ്ടായതുപോലെ യൂറോപ്പിലും ഏഷ്യയിലും ഉണ്ടാകാം. അതുകൊണ്ട് നമ്മുടെ ക്രൈസ്തവ സഭകൾ ഇപ്പോഴത്തെ രീതിയിൽ മതമാത്സര്യങ്ങളിൽപെട്ട് പരസ്പരം പോരടിക്കാതെ ദൈവരാജ്യത്തിന്റെ ദർശനവും സാക്ഷ്യവും കൈവരിക്കാൻ ശ്രമിക്കേണ്ടതാണ്. ഫ്രാൻസിസ് മാർപാപ്പാ തന്റെ വ്യക്തിപരമായ ആദ്ധ്യാത്മിക ദർശനത്തിലൂടെ കാണിച്ചുതരുന്ന ജീവിതശൈലിയും തന്റെ ആയുസ്സു തീർത്തും ചുരുങ്ങിയതാണെന്നുള്ള ബോധ്യവും എല്ലാ ഇടയന്മാർക്കും കൈവന്നാൽ നന്ന്. ■

# ഇടയശുശ്രൂഷ : സമഗ്ര വികസനം ലക്ഷ്യമാക്കണം

## പരിശുദ്ധ കാതോലിക്കാ ബാവാ




**കോട്ടയം :** സമൂഹത്തിന്റെ സമഗ്ര വികസനം ലക്ഷ്യമാക്കി ഇടയശുശ്രൂഷയെ വികസിപ്പിക്കണമെന്ന് പരിശുദ്ധ കാതോലിക്കാബാവാ പ്രസ്താവിച്ചു. ദ്വിശതാബ്ദി ആഘോഷിക്കുന്ന പഴയസെമിനാരി എന്ന പഠിത്തവീടിന്റെ പൂർവ്വവിദ്യാർത്ഥി സംഗമം ഓർത്തഡോക്സ് സെമിനാരിയിൽ ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു പരിശുദ്ധ കാതോലിക്കാ ബാവാ. ലളിതജീവിതവും സാമൂഹ്യ പ്രതിബദ്ധതയും ഉൾക്കൊള്ളുന്ന ഇടയമാതൃക ഉണ്ടാകുമ്പോൾ പുതിയ കാലഘട്ടത്തിന്റെ വെല്ലുവിളികളെ അതിജീവിക്കുവാൻ സാധിക്കുമെന്നും അദ്ദേഹം പറഞ്ഞു.

രാവിലെ നടന്ന പഠനശിബിരത്തിൽ **"ഉത്സാഹത്തിൽ മടുപ്പില്ലാതെ, ആത്മാവിൽ എരിവുള്ളവരായിരിപ്പിൻ"** എന്ന ചിന്താവിഷയത്തെ ആസ്പദമാക്കി കാരുണികൻ മാസിക ചീഫ് എഡിറ്റർ റവ. ഡോ. ജേക്കബ് നാലുപറയിൽ പ്രഭാഷണം നടത്തി. തുടർന്ന് ബാച്ച് മീറ്റിംഗ് നടത്തി. രണ്ടുമണിക്ക് സെമിനാരി ചാപ്പലിൽ നടന്ന വൈദികരുടെ പുനഃസമർപ്പണ ശുശ്രൂഷയ്ക്ക് പരി. കാതോലിക്കാ ബാവാ മുഖ്യകാർമ്മികത്വം വഹിച്ചു. മെത്രാപ്പോലീത്തന്മാരായ സഖറിയാ മാർ അന്തോണിയോസ്, കുര്യാക്കോസ് മാർ ക്ലീമ്മീസ്, മാത്യൂസ് മാർ സേവേറിയോസ്, സഖറിയാസ് മാർ തെയോഫിലോസ്, യൂഹാനോൻ മാർ പോളിക്കാർപ്പോസ്, യാക്കോബ് മാർ ഏലിയാസ്, ജോഷ്വാ മാർ നിക്കോദിമോസ്, സഖറിയാസ് മാർ അപ്രേം, ഏബ്രഹാം മാർ സെറാഫിം എന്നിവർ ചർച്ചകൾക്ക് നേതൃത്വം നൽകി.

സെമിനാരിയുടെ നേതൃത്വത്തിൽ പ്രസിദ്ധീകരിച്ച ബഹുഭാഷാ കുർബ്ബാന തക്സായുടെ പ്രകാശനം കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്തായ്ക്ക് നൽകിക്കൊണ്ട് പരിശുദ്ധ ബാവാ നിർവ്വഹിച്ചു. സമ്മേളനത്തിൽ ഫാ. ഡോ. ടി. ജെ. ജോഷ്വാ, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, റവ. ടി. എം. ശമുവേൽ കോർഎപ്പിസ്ക്കോപ്പ, ഫാ. ഡോ. കെ. ടി. മാത്യൂസ്, ഫാ. ഫിലിപ്പ് കുരുവിള എന്നിവർ പ്രസംഗിച്ചു. സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യൻ സ്വാഗതവും കൺവീനർ ഫാ. ഡോ. നൈനാൻ കെ. ജോർജ്ജ് കൃതജ്ഞതയും അറിയിച്ചു. ■



## സോപാന അവാർഡ് ക്രിസ്റ്റിൻ ഷയിയോവിന്

**കോട്ടയം:** വിവിധ ഓർത്തഡോക്സ് സഭകളുടെ ചരിത്രം, സംസ്കാരം തുടങ്ങിയ മേഖലകളിൽ പഠനങ്ങൾ നടത്തുകയും ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്ത സ്വിസ് എക്യുമെനിക്കൽ ഗവേഷക ക്രിസ്റ്റിൻ ഷയിയോവിന് സോപാന ഓർത്തഡോക്സ് അക്കാദമി ബഹുമതി നൽകി. ഞാലിയാകുഴി മാർ ബസേലിയോസ് ദയറായോടനുബന്ധിച്ചുള്ള അക്കാദമി ഹാളിൽ നടന്ന സമ്മേളനത്തോടനുബന്ധിച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പുരസ്കാരം നൽകി.

ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ് മെത്രാപ്പോലീത്താ, ഡോ. യൂഹാനോൻ റമ്പാൻ, സോപാന ഡയറക്ടർ ഫാ. ഡോ. കെ. എം. ജോർജ്, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, ഫാ. ഡോ. റെജി മാത്യു, പ്രൊഫ. മേരി മാത്യു, ഡോ. ചെറിയാൻ ഈപ്പൻ, ഫാ. സന്തോഷ് ജോഷ്വാ എന്നിവർ പ്രസംഗിച്ചു.

അക്കാദമിക് പഠനങ്ങളും ആധ്യാത്മികതയും സമന്വയിപ്പിക്കാനുള്ള ശ്രമമാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ പുതിയ സംരംഭമായ സോപാന ഓർത്തഡോക്സ് അക്കാദമി.

## നിയമിതനായി



ഭിന്നശേഷിയുള്ള കുട്ടികളുടെ രക്ഷിതാക്കളുടെ ദേശീയ സംഘടനയായ പരിവാറിന്റെ എറണാകുളം ജില്ല പ്രസിഡന്റായി നിയമിതനായ കളമശ്ശേരി തെക്കേക്കര ടി. കൊച്ചു ജോർജ്. മലങ്കരസഭാ മാസിക കറസ്പോണ്ടന്റായി പ്രവർത്തിക്കുന്നു. 9349232326



ലോക സുറിയാനി സമ്മേളനത്തിൽ പങ്കെടുത്ത വിദേശ പ്രതിനിധികൾക്ക് പുതുപ്പള്ളി സെന്റ് ജോർജ് വലിയ പള്ളിയിൽ വച്ച് മലങ്കര ഓർത്തഡോക്സ് സഭ നൽകിയ സ്വീകരണ സമ്മേളനത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസംഗിക്കുന്നു.

## സുറിയാനി സമ്മേളനം: വിദേശ പ്രതിനിധികൾ പുതുപ്പള്ളിയിൽ

**കോട്ടയം:** സെന്റ് എഫ്രേം എക്യുമെനിക്കൽ സെന്ററിൽ (സീരി) നടന്ന ലോക സുറിയാനി സമ്മേളനത്തിൽ പങ്കെടുത്ത വിദേശ പ്രതിനിധികൾക്ക് പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ സ്വീകരണം നൽകി.

പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു. സോപാന അക്കാദമി ഡയറക്ടർ ഫാ. ഡോ. കെ. എം. ജോർജ്, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, ഡോ. സെബാസ്റ്റിൻ ബ്രോക്ക്, വികാരി ഫാ. മാത്യു വർഗീസ് എന്നിവർ പ്രസംഗിച്ചു.

ഡോ. റെയ്നർ ഫോഗ്റ്റ് (ജർമനി), ഡോ ആൻഡ്രിയാ ബാർബര സ്മിറ്റ്, ഡോ. ഫ്രാൻസ്വാ ബ്രിക്കൽ ഷത്തോണെ (ഫ്രാൻസ്), പ്രൊഫ. എറിക്കാ സി. ഹണ്ടു (ലണ്ടൻ), ഡോ. മാർട്ടിൻ ടാമ്കേ (ജർമനി), ഡോ. അബ്ദോ ബാഡ്‌വി (ലബനൻ), ഡോ. യുർഗൽ ട്യുബാഹ്, ഡോ. പാബ്ലോ അർഗ്റാത്തേ, ഡോ. ഗബ്രിയേൽ റാമ്പോ, ഡോ. അന്ത്രയാ എൽവാർട്ട്, ചാൾസ് അന്തുവാൻ നാഫാ, മാറോസ് നിക്കാക്ക്, ഡോ. മത്തേയൂസ് പൊഡോസ്കി എന്നിവർ സുറിയാനി സംഘത്തിന് നേതൃത്വം നൽകി.



കോട്ടയം പഴയ സെമിനാരിയിൽ നടന്ന പൂർവ്വ വിദ്യാർത്ഥി സമ്മേളനം: പുനർസമർപ്പണ ശുശ്രൂഷയിൽ പരിശുദ്ധ കാതോലിക്കാ ബാവായിൽ നിന്നും ദീപം മെത്രാപ്പോലീത്തന്മാർ തെളിയിക്കുന്നു. *(16-09-2014)*



പെൺമ | ഡോ. സാറാമ്മ വർഗീസ്

ശിശുദിനം, നവംബർ, 14

# നമ്മുടെ കുഞ്ഞുങ്ങൾ

രണ്ടു വയസ്സിനു താഴെയുള്ള ഒരു കുഞ്ഞിന് ചന്ദ്രനെ കാണുന്നത് വലിയ സന്തോഷമായിരുന്നു. ചന്ദ്രപ്രഭ നിറഞ്ഞു നിന്ന ഒരു രാത്രിയിൽ ടെറസ്സിൽ നിന്നും മരങ്ങൾക്കിടയിൽ കൂടെ കാണാനാവുന്ന പൂർണ്ണ ചന്ദ്രനെ അച്ഛൻ അവൾക്കു കാട്ടിക്കൊടുത്തപ്പോൾ കൈകൾ ചന്ദ്രനു നേർക്കു നീട്ടി ഉല്ലാസത്തോടെ "ചന്ദ്രൻ ചന്ദ്രൻ" എന്ന് ഉറക്കെ വിളിച്ചു പറഞ്ഞ അവൾ ഒരു നിമിഷത്തിനകം അച്ഛന്റെ കൈകളിൽ നിശ്ചലയായി, നിശബ്ദയായി. അച്ഛനെ കെട്ടിപ്പിടിച്ച് അവൾ പറഞ്ഞു "ദൈവം" എന്ന്.

ദൈവത്തിന്റെ സൃഷ്ടിയുടെ മഹത്വത്തെപ്പറ്റിയൊന്നും പറയാൻ തക്കവണ്ണം വാക്കുകൾ ഉപയോഗിക്കാറായിട്ടില്ലാത്ത ഒരു കൊച്ചുകുഞ്ഞായിരുന്നു അവൾ. ദൈവമെന്ന വാക്ക് കുടുംബത്തിനകത്ത് അവൾ കേട്ടിട്ടുണ്ടായിരുന്നു. നിത്യേനയുള്ള സന്ധ്യപ്രാർത്ഥനയിലും ഭക്ഷണത്തിനു മുമ്പുള്ള പ്രാർത്ഥനയിലും. ദൈവത്തിന്റെ നന്മയെപ്പറ്റിയും മഹത്വത്തെപ്പറ്റിയുമുള്ള സ്തുതിപ്പുകളും കേട്ടിരുന്നു. പ്രപഞ്ചത്തിലായിരിക്കുമ്പോൾ അനുഭവവേദ്യമാകുന്ന, അകതാരിൽ അദ്ഭുതം നിറയ്ക്കുന്ന അപൂർവ്വമായ അനുഭവത്തെപ്പറ്റി ബാലിശവും ഒരു പക്ഷെ പ്രാകൃതമെന്നുപോലും പറയാവുന്ന രീതിയിൽ ആയിരിക്കാം ഈ കുഞ്ഞു പ്രതികരിച്ചത്. എങ്കിലും അച്ഛനോടൊപ്പം ദൈവസൃഷ്ടിയുടെ മഹത്വത്തെയാണവൾ ദർശിച്ചതും അനുഭവിച്ചതും. അച്ഛന്റെ കയ്യിൽ ഇരുന്നു കൊണ്ട് "ദൈവം"എന്നു പറഞ്ഞ ആ കുഞ്ഞിന്റെ വാക്ക് പ്രാർത്ഥനതന്നെയാണ്. അദ്ഭുതത്തോടും പുകഴ്ത്തലോടും കൂടിയുള്ള ആരാധന.

മറ്റൊരു കുഞ്ഞിന്റെ ദൈവത്തെപ്പറ്റിയുള്ള കാഴ്ച്ചപ്പാട് ഇങ്ങനെ. സന്തോഷം നിറഞ്ഞ ഒരു ദിവസത്തെ അനുഭവങ്ങൾക്കു ശേഷം കിടത്തിയുറക്കുമ്പോൾ അവൾ അമ്മയോടു ചോദിച്ചു. "അമ്മേ, ദൈവം അമ്മയുടെ അത്രയും നല്ലതാണോ"? സ്വന്തം ഭവനത്തിലെ സ്നേഹാനുഭവത്തിൽ നിന്ന് മറ്റൊരു വലിയ സ്നേഹാനുഭവത്തെപ്പറ്റി അവൾക്ക് ഉൾക്കാഴ്ച്ച തോന്നിയതാകാം. കാറ്റിനൊപ്പം പറന്നു പോയിക്കൊണ്ടിരുന്ന ഇലകൾക്കൊപ്പം ഓടിക്കൊണ്ട് ഒരു നാലു വയസ്സുകാരൻ സ്വന്തം സഹോദരിയോട് ഉറക്കെ വിളിച്ചു പറഞ്ഞു."എനിക്ക് ദൈവത്തിന്റ ഈ ലോകം ഇഷ്ടമാണ് ". അവനും ദൈവത്തെ സ്മരിക്കുകയും സതുതിക്കുകയുമാണ് ഈ വാക്കുകളിൽ കൂടെ.

ആംഗലേയ കവിയായ വേർഡ്സ് വർത്ത് "Intimations of Immortality from Recollections of Early Childhood" എന്ന തലക്കെട്ടോടു കൂടിയ നീണ്ട കവിതയിൽ ശിശുക്കൾ സ്വർഗ്ഗീയ അനുഭവങ്ങളിൽ കൂടെ കടന്നു പോകുന്നതിനെപ്പറ്റി പറയുന്നുണ്ട്. ദൈവമാകുന്ന ഭവനത്തിൽ നിന്നാണ് മഹത്വത്തിന്റെ മേഘങ്ങളിലേറി ശിശുക്കൾ ഈ ഭൂമിയിൽ എത്തുന്നതെന്നും എവിടെ നിന്നു വന്നുവോ, ആ സ്വർഗ്ഗത്തിന്റെ അനുഭവങ്ങൾ കുഞ്ഞിനോടൊപ്പമുണ്ടാവുമെന്നും മുതിർന്ന് ലോകാനുഭവങ്ങളിൽ മുഴുകുമ്പോൾ അതിൽ നിന്നും അകലുകയാണെന്നും വേർഡ് സ്വർത്ത് എഴുതി.

സ്വന്തയിഷ്ടത്തിന് അമിത പ്രാധാന്യം കൊടുക്കുന്ന ഒരു കാലത്താണ് നാം ജീവിക്കുന്നത്. നമുക്ക തീതമായ ഒരു ശക്തിയായി ദൈവമുണ്ടെന്നും, ജീവിതത്തിന്റെ സുരക്ഷയും പൂർണ്ണതയും തേടുമ്പോൾ പ്രാർത്ഥനയിൽ കൂടെ ദൈവവുമായി ബന്ധപ്പെടുകയാണ് വേണ്ടതെന്നും നമുക്ക് കുഞ്ഞുങ്ങൾക്ക് പറഞ്ഞുകൊടുക്കാം. ദൈവത്തിന്റെ അനന്തമായ സ്നേഹത്തെപ്പറ്റിയും ജ്ഞാനത്തെപ്പറ്റിയും പദ്ധതികളെ പറ്റിയും കുഞ്ഞുങ്ങളെ ബോധവാൻമാരാക്കാം. " ദൈവം ഒരു വിത്തിനെമുളപ്പിക്കുന്നു", "ദൈവം രാവിനും പകലിനും വേണ്ടി പദ്ധതി ഉണ്ടാക്കുന്നു" , "മനുഷ്യർ പരസ്പരം സഹായിക്കാൻ ദൈവം പ്രതീക്ഷിക്കുന്നു", . എന്നൊക്കെയുള്ള വാക്കുകൾ ദൈവത്തെ മനസ്സിലാക്കാൻ കുഞ്ഞുങ്ങളെ സഹായിക്കും. ഒരു പിതാവിന്റെയടുക്കലെന്നോണം സ്വന്തം ഹൃദയത്തിലുള്ളത് തുറന്നു പറയുമ്പോൾ നാമായിരിക്കുന്നതുപോലെ നമ്മെ മനസ്സിലാക്കുകയും യാതൊരു ഉപാധിയും കൂടാതെ നമ്മെ സ്നേഹിക്കുകയും ചെയ്യുമെന്നും, നമ്മുടെ ആവശ്യങ്ങളിൽ നമ്മോടു കൂടെയിരിക്കുമെന്നും നമ്മുടെ പ്രാർത്ഥന കേൾക്കുമെന്നും കുഞ്ഞുങ്ങളെ പഠിപ്പിക്കാം. നമുക്ക റിയാത്തത് ദൈവഹിതമെന്താണെന്നും ദൈവം എങ്ങനെയുള്ള മറുപടിയാണ് തരുന്നതെന്നുമാണ്. ഇത്, ദൈവത്തിന് വിട്ടുകൊടുക്കാനും നമുക്ക് നമ്മുടെ കുഞ്ഞുങ്ങളെ അഭ്യസിപ്പിക്കാം.

മറ്റുള്ളവർക്കു വേണ്ടി പ്രാർത്ഥി ക്കാനും നമുക്കു നമ്മുടെ കുഞ്ഞു ങ്ങളെ പരിശീലിപ്പിക്കാം. അങ്ങനെ പ്രാർത്ഥിക്കുമ്പോൾ അവരുടെ യാതനയും .വേദനയും നിസ്സഹായമായ അവസ്ഥയും ആവശ്യങ്ങളും ഒക്കെ മുന്നിൽ കണ്ടു കൊണ്ട് അവരെ സഹായിക്കാനുള്ള



ശ്രമമാണ് നടത്തുന്നത്. ദൈവത്തിനു നമ്മോടുള്ള അനന്തമായ സ്നേഹത്തിന്റെ പ്രതിഫലനമെന്നോണം നമ്മിൽ നിന്നു വരുന്ന പ്രാർത്ഥന സൗഖ്യദായകമായ അനുഭവമാണ്. അതൊരുവന്റെ ചുറ്റുമുള്ള അന്തരീക്ഷത്തിലും ആന്തരികമായ അവസ്ഥയിലും മാറ്റം വരുത്തും. ദൈവമുമ്പാകെ ശാന്തമായിരുന്നു ധ്യാനിക്കുമ്പോൾ പലപ്പോഴും തർക്കങ്ങളും കലഹങ്ങളും നീങ്ങിപ്പോയി ഉള്ളിൽ അഭൗമമായ ശാന്തിനിറയും. യാക്കോബ് 5 : 16 ൽ പറയും പോലെ "നീതിമാന്റെ ശ്രദ്ധയോടു കൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു" എന്ന് നമുക്ക് കുഞ്ഞുങ്ങളെ പറഞ്ഞു പഠിപ്പിക്കാം.

ദൈവം സൃഷ്ടിച്ച ഈ പ്രപഞ്ചത്തിലെ ഓരോ പൂവും, കായും, ചെടിയും, മരവും, മറ്റു ജീവജാലങ്ങളുമെല്ലാം ദൈവത്തിന്റെ മഹത്വത്തെ പ്രഖ്യാപിക്കുന്നു. അവയ്ക്കു വേണ്ടി ദൈവത്തെ സ്തുതിക്കുന്നവരും, മറ്റുള്ളവർക്കു വേണ്ടി പ്രാർത്ഥിക്കുന്നവരും, കരുതുന്നവരുമായി നമ്മുടെ കുഞ്ഞുങ്ങൾ വളരട്ടെ. ■



## Marriage



പകലോമറ്റം വടക്കൻറ്റോടത്ത് കോട്ടയ്ക്കാട്ടേത്ത് ജോൺ തോമസിന്റെയും റൂബിയുടെയും മകൻ **മനുവും** ഇടപ്പിള്ളി നെടുങ്ങോട്ട് കൊല്ലക്കാരൻ മുതലാളി വീട്ടിൽ ജോൺ കോശിയുടെയും സുശീലയുടെയും മകൾ **ഷെറിനും** തമ്മിലുള്ള വിവാഹം കോഴഞ്ചേരി സെന്റ് മാത്യൂസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ. ഡോ. സഖറിയാസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമികത്വത്തിൽ 2014 ഓഗസ്റ്റ് 18–ാം തീയതി നടത്തപ്പെട്ടു. രാജ്യസഭാ ഉപാധ്യക്ഷൻ പ്രൊഫ. പി. ജെ. കുര്യൻ എം.പി., അഡ്വ. കെ. ശിവദാസൻ നായർ എം.എൽ.എ., ജോസഫ് എം. പുതുശ്ശേരി, എക്സ് എം.എൽ.എ., ജില്ലാ പഞ്ചായത്ത് പ്രസിഡന്റ് ഡോ. സജി ചാക്കോ തുടങ്ങിയ പ്രശസ്ത വ്യക്തികൾ സംബന്ധിച്ചു.

# കാശ്മീരിലെ മരണക്കയത്തിൽ നിന്നും..

ഡോ.ജേക്കബ് മണ്ണാറപ്രായിൽ കോർഎപ്പിസ്കോപ്പ



## കാശ്മീർ പ്രളയ ദുരന്തം

കാശ്മീരിലെ പ്രളയ ദുരന്തത്തിൽ സ്നേഹപൂർവ്വമായ കൈത്താങ്ങലുകൾ നൽകാൻ മലങ്കര സഭാ മക്കൾ തയ്യാറാകണമെന്ന് മിഷൻ ബോർഡ് ഡയറക്ടർ കെ.ഐ. പോൾ റമ്പാൻ പറഞ്ഞു. ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ പ്രകൃതി ദുരന്തങ്ങളും പ്രളയ കെടുതികളും ഉണ്ടായപ്പോൾ മിഷൻ ബോർഡിന്റെ നേതൃത്വത്തിലാണ് ആദ്യം പ്രവർത്തനങ്ങൾ ക്രമീകരിച്ചിട്ടുള്ളത്. ക്രിസ്തുവിന്റെ സ്നേഹത്തിന്റെ കരങ്ങൾ വിശ്വാസികളിലൂടെ കാശ്മീരിലെ ജനങ്ങൾക്ക് നൽകുവാൻ പള്ളികളും വിശ്വാസികളും തയ്യാറാകണം.

മരണനിഥയിൻ താഴ്വരയിലൂടെ മരണത്തെ നേരിൽ കണ്ട നിമിഷങ്ങൾ. കാഷ്മീരിലെ "ഹോട്ടൽ സെന്റർ പോയിന്റി"ൽ നിന്നും പുറത്തിറങ്ങാൻ ഏതാനും നിമിഷങ്ങൾ കൂടി വൈകിയിരുന്നെങ്കിൽ ഞങ്ങൾക്ക് നിങ്ങളെയോ നിങ്ങൾക്ക് ഞങ്ങളെയോ ഒരു നാളും കാണാൻ കഴിയുമായിരുന്നില്ല. 70 വയസ്സിനുള്ളിൽ ആദ്യമായി നേരിൽ കണ്ട അതിദാരുണമായ മഹാദുരന്തം. ചാനലുകളിലും മറ്റു മാധ്യമങ്ങളിലും കാണുന്ന വാർത്തകൾ യാഥാർത്ഥ്യത്തിൽ ഒരംശം പോലും വരില്ല. അതിനേക്കാൾ എത്രയോ ഇരട്ടിയാണ് പ്രളയം വിതച്ച കാശ്മീർ നാശത്തിന്റെ യഥാർത്ഥ ചിത്രം.

രാത്രിയിൽ കിടന്നുറങ്ങിയ ഞങ്ങൾ വെളുപ്പിനു കണ്ട കാഴ്ച ഭയാനകമായിരുന്നു. ഞങ്ങൾ താമസിച്ചിരുന്ന നാലുനില ഹോട്ടലിന്റെ ആദ്യനില പൂർണ്ണമായും വെള്ളത്തിനടിയിൽ. 55 മലയാളികൾ ഉൾപ്പെടെ 80 ഓളം പേരായിരുന്നു ഹോട്ടലിൽ ഉണ്ടായിരുന്നത്. നായ്ക്കളും മറ്റു മൃഗങ്ങളും, ചെറുകുടിലുകളും വെള്ളത്തിന്റെ മരണപാച്ചിലിൽ ഒഴുകിപോകുന്നത് കൺമുന്നിൽ കണ്ട കാഴ്ചയാണ്.

വെള്ളം അടിയ്ക്കടി ഉയർന്നുകൊണ്ടിരുന്നു. ഭൂമിയിലെ പറുദീസ്സയെന്ന് അറിയപ്പെടുന്ന കാശ്മീരിലെ അത്യാകർഷമായ താഴ്വരകൾ വെള്ളത്തിനടിയിൽ. നാട് തകർന്നടിഞ്ഞിരിക്കുന്നു. പുറംലോകവുമായി ബന്ധം ഏതാണ്ട് പൂർണ്ണമായും നിലച്ചു. എന്റെ മകൻ ലിജോ കെട്ടിടത്തിന്റെ നാലാം നിലയിൽ ഉയർത്തി സ്ഥാപിച്ചിരിക്കുന്ന വാട്ടർ ടാങ്കിന്റെ മുകളിൽകയറി മുഖ്യമന്ത്രി ഉമ്മൻ ചാണ്ടിയേയും തിരുവനന്തപുരത്തുള്ള ഇളയ മകൻ സിജോയേയും ബന്ധപ്പെടുവാൻ ശ്രമിച്ചു. ഏറെ നേരത്തെ ശ്രമം ഒരുപരിധിവരെ വിജയിച്ചു. ഏഷ്യാനെറ്റ്, മനോരമ ചാനലുകളുമായി ബന്ധപ്പെട്ട് വിവരം നാട്ടിലറിയിച്ചു. അങ്ങനെയാണ് ദുരന്തകഥ ആദ്യമായി പുറം ലോകം അറിയുന്നത്.

മകന്റെ 5 വയസ്സുള്ള കൊച്ചുകുട്ടി ഉൾപ്പെടെ ഞങ്ങളുടെ സംഘത്തിൽ 15 പേർ, ഇനി എന്ത് എന്ന ചോദ്യത്തിനുള്ള ഉത്തരത്തിനായി തെരയുകയാണ്. വെള്ളമില്ല, ഭക്ഷണമില്ല, വെളിച്ചമില്ല. ടെലിഫോണില്ല. അതേ, അവശേഷിച്ചത് ജീവന്റെ വെറുമൊരു ആശ്വാസം മാത്രം. പ്രതീക്ഷയും, പ്രത്യാശയും കൈവിടാതെ പ്രാർത്ഥനയോടെ പ്രശാന്തരായി കാത്തിരുന്നു.

"നീ വെളിച്ചത്തിൽ കൂടി കടക്കുമ്പോൾ ഞാൻ നിന്നോടു കൂടി ഇരിക്കും, നീ നദികളിൽ കൂടി നടക്കുമ്പോൾ അവ നിന്റെ മീതെ കവിയുക ഇല്ല. നീ തീയിൽ കൂടി നടന്നാൽ വെന്തു പോകുകയില്ല, അഗ്നി ജ്വാല നിന്നെ ദഹിപ്പിക്കുകയില്ല" എന്ന പ്രവാചക വാക്കുകൾ മനസ്സിൽ ധ്യാനിച്ചു (യെശയ്യാ. 43:1). കരിനിഴലിന്റേയും നിരാശയുടെയും നിമിഷങ്ങളിൽ ഈ ദൈവ വചനം ആശ്വാസം പകർന്നു.

ത്ധലം നദിയുടെ ഒഴുക്ക് ശക്തിപ്പെട്ടു. ദാൽ തടാകത്തിലെ ജലനിരപ്പ് ഉയർന്നു. തടാകത്തിലുണ്ടായിരുന്ന ബോട്ടുകളും വഞ്ചികളും ഛിന്നഭിന്നമായി, കുത്തൊഴുക്കിൽ ഒലിച്ചു പോയി. കൈയ്യിൽ കിട്ടിയവയുമായി കൈകുഞ്ഞുങ്ങളെ ചുമലിലേറ്റി സ്ത്രീകൾ കൂട്ടക്കരച്ചിലോടെ എങ്ങോട്ടോ ഓടുന്നു.

ആഹ്ലാദത്തോടെ ശ്രീനഗറിൽ വിമാനമിറങ്ങിയ വിനോദ സഞ്ചാരികളുടെ മാത്രമല്ല, തദ്ദേശ വാസികളുടെയും എല്ലാ സ്വപ്നങ്ങളും തകർന്നടിഞ്ഞു. ആരും രക്ഷയ്ക്കില്ല. മുന്നിൽ മാത്രമല്ല ചുറ്റും പ്രളയ ജലവും കൂരിരുട്ടും. ഏക സഹായം ഇടയ്ക്കിടെ മാത്രം ശബ്ദിക്കുന്ന എന്റെ മകന്റെ ഫോൺ മാത്രം. അധികാരികൾ വരെ നിസ്സഹായകരാകുന്ന അവസ്ഥ. ആർക്കും രക്ഷിക്കാനാവില്ലെന്ന തിരിച്ചറിവിൽ ഞങ്ങൾ വിറങ്ങലിച്ചുനിന്നു. കൊച്ചു കുഞ്ഞുങ്ങൾ വരെ ഉറക്കമൊഴിഞ്ഞ് വെള്ളത്തിന്റെ ഒഴുക്കു നോക്കിക്കൊണ്ടിരുന്നു.

ശേഷം 48-ാം പേജിൽ

Profile

# ചരിത്രസമീക്ഷയുടെ ഉപാസകൻ

ചരിത്രസമീക്ഷയുടെ ഉപാസനയിലൂടെ മലങ്കരസഭാ ചരിത്രത്തിന് സുവർണ്ണദീപ്തി പകർന്ന ഗുരുവും പുരോഹിത തേജസുമാണ് ഫാ.ഡോ. ജോസഫ് ചീരൻ. സപ്തതി നിറവിലേക്ക് പ്രവേശിച്ച അദ്ദേഹം യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ശിക്ഷണത്തിൽ വൈദിക ജീവിതത്തിന്റെ മഹത്വവും മാധുര്യവും അറിഞ്ഞു.

അവിഭക്ത കേരളസർവ്വകാലാശാലയുടെ ഒന്നാം റാങ്കോടുകൂടി മലയാളം ഭാഷയിൽ വിദ്വാൻ ബിരുദവും കോഴിക്കോട് സർവ്വകലാശാലയിൽ നിന്ന് മാസ്റ്റർ ബിരുദവും നേടി. 'ആധുനിക മലയാള ഭാഷയിൽ ബൈബിളിന്റെ സ്വാധീനം' എന്ന വിഷയത്തിൽ പി. എച്ച്. ഡി ബിരുദം,തൃശൂർ സി.എം. എസ്.സ്ക്കൂൾ, ആലുവ യൂണിയൻ ക്രിസ്ത്യൻ കോളേജ് എന്നിവിടങ്ങളിൽ പതിറ്റാണ്ടുകൾ നീണ്ട അധ്യാപനം; കൂടാതെ ഗവേഷകൻ, പ്രഭാഷകൻ, ഗ്രന്ഥകാരൻ, എന്നിങ്ങനെ ബഹുമുഖ തലങ്ങളിൽ സഭാനഭസ്സിനെ അദ്ദേഹം പ്രകാശപൂർണ്ണമാക്കുന്നു.

**മലങ്കരസഭാ ചരിത്രത്തിന്** ഗവേഷണസമീക്ഷയിലൂടെ ദീപ്ത ചാരുത പകർന്ന ചരിത്രകാരനാണ് ഫാ.ഡോ. ജോസഫ് ചീരൻ. ഇന്നും പഴഞ്ഞിയിലെ 'ചീരൻ വീട് ' വൈജ്ഞാനിക അന്വോഷണങ്ങൾക്ക് അഭയമാകുന്നു. മലങ്കരയുടെ ചരിത്രത്തിന് ചാരുത പകർന്ന കുന്നംകുളം പഴഞ്ഞിയിലെ ജോസഫ് ചീരനച്ചന്റെ ഭവനം, എന്നും സംവാദത്തിന്റെ നടുമുറ്റമായ് മാറുന്നു. ചരിത്രവിദ്യാർത്ഥികളോ ഉൽപ്പതിഷ്ണുക്കളോ ആയവരോട് സംവദിക്കാൻ യുവത്വത്തിന്റെ പ്രസരിപ്പുമായ് വാചലമാകുന്നു ഈ അക്ഷര തപസ്വി.

സാഹിത്യസോപാനങ്ങളിലെ വിഭിന്നവും വിച്ഛിന്നവുമായ നാൾവഴികളെക്കുറിച്ച് ബോധനം നടത്തിയതുകൊണ്ടാകാം ചരിത്രസ്കലിതങ്ങളുടെ ഭാഷ കണ്ടെത്തുവാനും നവപാതകളെ വെട്ടിതുറന്ന് ചരിത്രാന്വോഷകരെ പ്രചോദിപ്പിക്കുന്ന അറിവിന്റെ വിസ്മയം തീർക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞത്. എല്ലാവർക്കും തനതായ ജീവിതനിയോഗങ്ങൾ ഉണ്ടെന്ന് ഉറച്ച് വിശ്വസിക്കുന്ന അദ്ദേഹം മലങ്കരയിലെ പുരോഹിത ചരിത്രകാരന്മാരിൽ സമാനതകളില്ലാത്ത സംഭാവനകൾ നല്കിയ വ്യക്തിത്വമാണ്. മലയാള സാഹിത്യലോകത്തു നിന്ന് മലങ്കരസഭാ ഗവേഷണ രംഗത്തേക്ക് ഉള്ള കടന്ന് വരവിനെക്കുറിച്ച് ആ മൗനം വാചാലമായി...

ആലുവ യു.സി.കോളേജ് സത്യത്തിൽ അദ്ദേഹത്തിന് ഒരു വാതായനമായിരുന്നു. ഔപചാരിക വൈദിക വിദ്യഭ്യാസം ചീരനച്ചന് ലഭിച്ചിരുന്നില്ല. ലഭിക്കാതിരുന്ന അറിവിന്റെ മേഖലകൾ അന്വേഷണങ്ങളിലൂടെയും, വായനയിലൂടെയും കരഗതമായി. യൂഹാനോൻ മോർ സേവേറിയോസ് തിരുമേനിയുടെ ശിഷ്യത്വവും അതിന് ഏറെ സഹായിച്ചിട്ടുണ്ട്. തിരുമേനിയുടെ അർക്കദിയാക്കൻ എന്ന നിലയിൽ വർഷങ്ങളോളം അദ്ദേഹം പ്രവൃത്തിച്ചു. ആരാധന സുറിയാനി ഭാഷാ പഠനത്തിനും ഇത് സഹായിച്ചു. 'അറിവിന്റെ അൽഭുത ചക്രവാളങ്ങളിലേക്ക് വിരൽ ചൂണ്ടുന്ന മൽപ്പാനായിരുന്നു യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ' എന്നും തനിക്ക് ലഭിച്ച അവസരങ്ങൾ ഈ ഗുരുത്വമൊന്നുകൊണ്ടാണെന്നും ഡോ.ജോസഫ് ചീരനച്ചൻ ഓർമ്മിക്കുന്നു.

**സഭാചരിത്ര ഗവേഷണത്തിൽ** ഈ ഗവേഷകൻ അടയാളപ്പെടുത്തിയത് അനന്യമായ മേഖലകളാണ്. അവ വരും കാലത്ത് തുടരന്വേഷണത്തിലേക്ക് തുറക്കാവുന്ന വാതായനങ്ങളയിരിക്കും. 1665 ൽ മലങ്കരയിലെത്തിയ മാർ ഗ്രീഗോറിയോസിന്റെ സ്ത്താത്തിക്കോനുകളുടെ കണ്ടെത്തോലോടെ പൗരാണിക ധാരണകൾ തകരുകയായിരുന്നു. വി.മൂറോൻ കൂദാശ നിർവ്വഹിക്കുവാൻ യൽദോ മാർ ബസേലിയോസ് ബാവ മാർ ഈവാനിയോസിന് നൽകിയ സ്ത്താത്തിക്കോനിലെ പ്രതിപാദ്യം അദ്ദേഹം അന്ത്യോഖ്യാ പാത്രീയർക്കിസുമായി ബന്ധപ്പെട്ട വ്യക്തിത്വമാണെന്നുള്ള വാദത്തെ ചീരനച്ചൻ



ഫാ. ഡോ. ജോസഫ് ചീരൻ

എതിർക്കുന്നതിന് മതിയായ കാരണമാണ്. യൽദോ മാർ ബസേലിയോസ് ബാവായുടെ പള്ളിക്രമപ്പുസ്തകങ്ങൾ, മാർത്തോമ്മ അഞ്ചാമൻ 1738, 1745, 1746 എന്നീ വർഷങ്ങളിൽ എഴുതിയ 'മൂന്ന് സുറിയാനി കത്തുകൾ' എന്നിവയുടെ കണ്ടെത്തൽ വളരെ ചരിത്രപ്രാധാന്യമുള്ളതാണ്.

മലങ്കര സഭയിലെ ചില ചരിത്രകാരൻമാർ സ്വയമറിഞ്ഞതിനപ്പുറം അന്വോഷിക്കാത്തത് അദ്ദേഹത്തെ അത്ഭുതപ്പെടുത്തുന്നു. മലങ്കര സഭയ്ക്ക് പേർഷ്യൻ സഭയും അന്ത്യോക്യൻ സഭയുമായും ഉള്ള ബന്ധത്തെ മാത്രമെ പലരും കാണുന്നുള്ളു അഥവാ കണ്ടതായി നടിക്കുന്നുള്ളു. അലക്സാന്ത്ര്യയൻ ബന്ധമെന്തുകൊണ്ട് തമസ്സക്കരിക്കുന്നുവെന്ന് അദ്ദേഹം മറുചോദ്യം ഉന്നയിക്കുന്നു. ചില യാഥാർത്ഥ്യങ്ങൾ പറയുമ്പോൾ താൻ എകാന്തപഥികനാകുന്നുണ്ടെങ്കിലും അവയുടെ യാഥാർത്ഥ്യം തന്നെ ആവേശഭരിതനാക്കുന്നത് പോലെ... ഹൂദായ കാനോൻ പരാമർശിക്കുന്ന 'പേറേദ്യൂത്താ' എന്ന സ്ഥാനി മലങ്കരയിലുണ്ടയിരുന്നതായി ഫാ.ഡോ.ജോസഫ് ചീരൻ ചരിത്രപശ്ചാത്തലത്തിൽ രേഖപെടുത്തുന്നു. ഒന്നാം മാർത്തോമ്മാ റോമിലേക്കയച്ച കത്തിൽ പേറേദ്യൂത്തായെക്കുറിച്ച് പരാമർശമുണ്ട് എന്ന് അദ്ദേഹം കൂട്ടിചേർക്കുന്നു.

**മലങ്കരസഭയ്ക്ക് അലക്സാന്ത്രിയൻ** സഭയുമായുള്ള ബന്ധം വേണ്ടത്ര വ്യവഹാരപഠനങ്ങൾ നടക്കാത്ത മേഖലയാണ്. അലക്സാന്ത്രിയൻ-പൊന്നാനി കേന്ദ്രീകരിക്കപ്പെട്ടുണ്ടായിരുന്ന വാണിജ്യബന്ധങ്ങൾ, പന്റീനസ് എന്ന

## ചുറ്റുവട്ടം

ജോയി കുളനട




അലക്സാന്ത്രിയൻ വേദശാസ്ത്രജ്ഞന്റെ വരവ്, അലക്സാന്ത്രിയൻ സഞ്ചാരിയായ കോസ്മോസിന്റെ സന്ദർശനം, കൂനൻകുരിശ് സത്യത്തിന് ശേഷം അലക്സാന്ത്രിയൻ സഭ ഒരു മെത്രാനെ പട്ടം കെട്ടി അയച്ചതായി കാണപ്പെടുന്ന മറുപടി എന്നിവ സെക്കുലർ ചരിത്ര വെളിച്ചത്തിൽ ചീരനച്ചൻ ഉന്നയിക്കുമ്പോൾ, ഇനിയും നാമറിയാതെ പോയ ചരിത്രത്തിന്റെ ആകാശങ്ങളെക്കുറിച്ച് മനസ്സ് ധ്യാനനിരതമാകാതിരിക്കില്ല.

സമീക്ഷകർക്ക് താൽപ്പര്യമുണ്ടെങ്കിൽ രത്നസമാന സംഭാവനകൾ ലഭിക്കാവുന്ന മേഖലയാണ് 'സംഘസാഹിത്യം' എന്ന് ചീരനച്ചൻ പറയുമ്പൾ അതിന് കേരള സംസ്ക്കാരത്തിൽ ഉള്ള അതുല്ല്യ സ്വാധീനം കൂടെയാണ് അടയാളപ്പെടുത്തുപ്പെടുന്നത്. "പതിറ്റുപത്ത" എന്ന പ്രാചീന സംഘകാല കൃതിയിൽ 'ചേരൻ ചെങ്കുട്ടവൻ ' കുർബ്ബാനയിൽ സംബന്ധിച്ചുവെന്ന ജെ.ജെ. മോറീസിന്റെയും മറ്റും പ്രതിപാദ്യങ്ങളുടെ അടിസ്ഥാനത്തിൽ കേരള സഭയുടെ ദ്രവിഡിയൻ പശ്ചാത്തലം പഠിക്കപ്പെടേണ്ടതാണ് എന്ന് ഡോ.ജോസഫ് ചീരനച്ചൻ ചരിത്രകാരന്മാരെ ഓർമ്മിപ്പിക്കുന്നു.

### വ്യക്തിപരമായ അടുപ്പങ്ങൾ

ഡോ.ചീരനച്ചന്റെ സത്യപ്രകാശനത്തിന് തടസ്സമാകുന്നില്ല എന്നത് ആരെയും അത്ഭുതപ്പെടുത്തും!. തൊഴിയൂർ സഭയുടെ സ്ഥാപകനായ കാട്ടുമങ്ങാട്ട് കൂറിലോസ് തന്റെ എഴുത്തുകളിലെല്ലാം ഉപയോഗിച്ച നാമവിശേഷണം, 'കൂറിലോസ് കാശീശോ' എന്നാണ്. ഇത് അദ്ദേഹം മേൽപ്പട്ടം ഏറ്റു എന്ന വസ്തുതക്കെതിരാണ് എന്ന് അദ്ദേഹം വാദിക്കുമ്പോൾ അത് തനിക്ക് ഏറെ അടുപ്പമുള്ള തൊഴിയൂർ സമൂഹത്തിന് മുമ്പിൽ അവതരിപ്പിക്കുവാൻ അദ്ദേഹം അധൈര്യപ്പെടുന്നില്ല. 1789-ൽ ടിപ്പു സുൽത്താന്റെ പടയാളികൾ 'വിശ്വാസ വീരന്മാരായ നസ്രാണികളെ' വൃക്ഷശിഖരങ്ങളിൽ കെട്ടിതൂക്കി കൊന്ന സംഭവം വിവരിക്കുന്ന ആർത്താറ്റ് നിവാസികളുടെ സാക്ഷ്യം ക്ലോഡിയസ് ബുക്കാനൻ രേഖപ്പെടുത്തിയത് എന്തേ നമ്മുടെ ചരിത്രകാരന്മാർ കാണാതെ പോയി എന്ന് അച്ചൻ ചോദിക്കുമ്പോൾ നാം ചരിത്രലേഖനത്തിലെ അപചയങ്ങളെയും തിരിച്ചറിയുന്നു. 'രക്തസാക്ഷികളുടെ നഗരമെന്ന' വിശേഷണത്തിന് അർഹമായ 'കാർത്തേജിന്' ആഗോള സഭാസമൂഹത്തിൽ ഉള്ള സ്ഥാനമാണ് 'ആർത്താറ്റ് പള്ളി' ക്കുള്ളതെന്ന വസ്തുത അപ്പോഴാണ് നാം ഓർമ്മിക്കുക.

ഇട്ടൂപ്പ് റൈറ്റർ തന്റെ നവീകരണ താൽപ്പര്യങ്ങൾക്ക് വേണ്ടി ദുരുപയോഗം ചെയ്ത 'കണ്ടനാട് പടിയോലയുടെ പ്രസിദ്ധീകരണം' മൂലം അനന്യമായ സംഭാവനകൾ കൊണ്ട് ഈ പ്രതിഭാചാര്യൻ പരിശുദ്ധ സഭയെ അലങ്കരിക്കുന്നുവെന്നതിന്റെ സൂചകങ്ങൾ മാത്രം. നാസിയാൻസിലെ ഗ്രീഗോറിയോസ്, അലക്സാന്ത്രിയായിലെ അത്താനാസിയോസിന് നൽകുന്ന വിശേഷണം ഡോ. ജോസഫ് ചീരനച്ചന് ഒരുപക്ഷെ യോജിക്കും അതിപ്രകാരമാണ്. "സാധരണക്കാരൻ എന്നാൽ ഉന്നതമായ ചിന്ത, മാധുര്യമുള്ള സംഭാഷണം, ഗാംഭീര്യം വിടാത്ത ഭക്തി, പക്ഷെ വിനയം വിടാത്ത പ്രകൃതം."

ചവിട്ടി നിൽക്കുന്ന മണ്ണിനോടും, ആശ്ലേഷിക്കുന്ന സത്യസഭയോടുമുള്ള പ്രതിപത്തിയാണ് ഡോ. ചീരനച്ചന്റെ സ്വത്വമുദ്ര. അന്വേഷണത്തിന് വിരാമമില്ലാത്ത ഉപാസനകളിലൂടെ ചരിത്രവഴികളിലെ തീരാത്ത അത്ഭുതലോകത്തേക്ക് ഇനിയും ഈ ആചാര്യനിലൂടെ ഉൾപ്രവേശിക്കാനിടയാകട്ടെ എന്ന് നമുക്കാശിക്കാം.

**ഫാ.മാത്യു വർഗീസ് കുളങ്ങാട്ടിൽ**

■

## പ്രസംഗ പരിശീലനം

സാമൂഹിക സാംസ്കാരിക ആധ്യാത്മിക രംഗങ്ങളിൽ പ്രവർത്തിക്കുവാൻ ആഗ്രഹിക്കുന്ന വിദ്യാർത്ഥികൾ, യുവതി - യുവാക്കൾ, മുതിർന്നവർ എന്നിവർക്ക് പ്രസംഗം പരിശീലനം നേടുവാൻ അവസരം.

എല്ലാ മാസവും രണ്ടാം ശനി, ഞായർ ദിവസങ്ങളിൽ കോട്ടയത്തും, നാലാം ശനി, ഞായർ ദിവസങ്ങളിൽ തിരുവനന്തപുരത്തും രാവിലെ 10 മുതൽ 5 വരെ ആയിരിക്കും പ്രസംഗ പരിശീലനം നൽകുന്നത്. ക്ലാസ്സുകൾക്ക് പ്രമുഖ പ്രസംഗ പരിശീലകർ നേതൃത്വം നൽകും.

കൂടുതൽ വിവരങ്ങൾക്ക് :
8593869490, 9496800217

വാർത്താ വിശേഷം

# പ്രകൃതിക്ക് സുഗന്ധം വിതറുന്ന ആലയം

## വളർന്നു നിന്ന മാവ് കുരിശിന്റെ പ്രതീകമാക്കിയും ഓലയും മുളയും പുല്ലും ഉപയോഗിച്ചുമാണു ദേവാലയം നിർമ്മിച്ചത്



പീരുമേട്: ആരാധനാലയം പണിയാൻ കോടികളൊഴുക്കുന്ന നാട്ടിൽ ലാളിത്യത്തിനു മാതൃകയായി ഓലയും മുളയും പുല്ലും കൊണ്ടൊരു ദേവാലയം. പീരുമേടിനു സമീപത്തെ മൂന്നാറ്റുമുക്കിലെ കുന്നിൻ പുറത്താണ് പ്രകൃതിയിൽ ലയിച്ചു നിൽക്കുന്ന ഈ ചാപ്പൽ. പച്ച പുതച്ച മലനിരകൾക്കു താഴെ തേയിലച്ചെടികൾക്കും ഇടതൂർന്നു നിൽക്കുന്ന മരക്കൂട്ടങ്ങൾക്കും ഇടയിൽ മൂന്ന് അരുവികളുടെ സംഗമസ്ഥാനത്താണിത്.

ആകാശവും ഭൂമിയും കണ്ടുകൊണ്ട് പ്രകൃതിയുമായി ഇണങ്ങി ദൈവത്തെ ആരാധിക്കാൻ കഴിയുന്ന ചാപ്പലിൽ ദൈവിക സാന്നിദ്ധ്യം അനുഭവപ്പെടുന്നതായി കൂദാശ നടത്തിയ മലങ്കര ഓർത്തഡോക്സ് സഭാ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പറഞ്ഞു.

ബാവാ ഇതിന് സെന്റ് ഗ്രിഗോറിയോസ് ചാപ്പൽ ഓഫ് ട്രാൻസ്ഫിഗറേഷൻ എന്നു നാമകരണം ചെയ്തു. മാവ് മുറിച്ചു മാറ്റാതെ അതിനെ കുരിശിന്റെ പ്രതീകമാക്കിക്കൊണ്ടാണ് ചാപ്പൽ നിർമ്മിച്ചിരിക്കുന്നത്. ഈ മരത്തിനു സമീപത്തു കിടന്ന ഒറ്റക്കല്ലാണ് ബലിപീഠം. മുള, ഓല, പുല്ല് എന്നിങ്ങനെ പ്രാദേശിക സാമഗ്രികൾ മാത്രം ഉപയോഗിച്ചു നിർമ്മിച്ചിരിക്കുന്ന ചാപ്പലിനു ഭിത്തിയില്ല. കാട്ടുകമ്പാണ് കൊടിമരം.

ഓർത്തഡോക്സ് സഭയിലെ മുതിർന്ന വൈദികനും സെമിനാരി പ്രിൻസിപ്പലുമായിരുന്ന ഫാ. ഡോ. കെ.എം. ജോർജാണ് ഇത്തരത്തിലൊരു ചാപ്പൽ നിർമിക്കാനുള്ള ആശയം മുന്നോട്ട് വച്ചത്. സുഹൃത്തുക്കൾ ചേർന്നു രൂപം കൊടുത്ത സഹധർമ സംഘം അതു നടപ്പാക്കി. പീരുമേട്ടിൽ നിന്നു രണ്ടു കിലോമീറ്റർ മൺപാതയിലൂടെ സഞ്ചരിച്ചാൽ എത്തുന്ന മുന്നാറ്റുമുക്കിൽ സ്ഥലം കണ്ടെത്തി. പ്രകൃതിക്ക് ഒരു പോറൽ പോലും ഏൽക്കാതെയായിരിക്കണമെന്ന നിർദേശത്തോടെ നിർമാണച്ചുമതല ഫാ. സഞ്ജയ് ഗീവർഗീസിനെ ഏൽപ്പിച്ചു. മൂന്നു മാസം കൊണ്ട് ചാപ്പലും സമീപത്ത് താമസത്തിനായി മുളയും ഓലയും കൊണ്ട് കുടിലും നിർമിച്ചു. ചാപ്പലിന്റെ കൂദാശ നിർവഹിച്ച് കുർബാന അർപ്പിച്ച കാതോലിക്കാ ബാവാ പരിമിത സൗകര്യങ്ങൾ മാത്രമുള്ള കുടിലിൽ രണ്ടു പകലും ഒരു രാത്രിയും കഴിയുകയും ചെയ്തു.

ആഡംബരങ്ങൾ നിറഞ്ഞ കൊട്ടാര സദൃശ്യമായ ദേവാലയങ്ങളിലല്ല ദൈവത്തെ കാണാൻ കഴിയുന്നതെന്നും പ്രകൃതിയെ നശിപ്പിച്ചുകൊണ്ട് ദേവാലയം നിർമിക്കരുതെന്നും പ. ബാവാ പറഞ്ഞു. ഫാ. ഡോ. കെ.എം. ജോർജിനു പുറമെ ഡോ. ജോർജ് ചെറിയാൻ, ഡോ. ചെറിയാൻ ഈപ്പൻ, ജോർജ് സക്കറിയ എന്നിവരടങ്ങുന്നതാണ് സഹധർമ സംഘം. ■





വളർന്നുനിന്ന മാവ് മുറിച്ചു മാറ്റാതെ അതിനെ കുരിശിന്റെ പ്രതീകമാക്കിയും ഒറ്റക്കല്ല് ബലിപീഠമാക്കിയും മുള, ഓല, പുല്ല് എന്നിവ ഉപയോഗിച്ചും നിർമിച്ച പീരുമേട് മൂന്നാറ്റുമുക്കിലെ സെന്റ് ഗ്രീഗോറിയോസ് ചാപ്പൽ ഓഫ് ട്രാൻസ്ഫിഗറേഷനു മുൻപിൽ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ, ജോർജ് സക്കറിയ, ഫാ. ഡോ. കെ.എം. ജോർജ്, ഡീക്കൻ സന്തോഷ് ബാബു, ഡോ. ചെറിയാൻ ഈപ്പൻ, ഡോ. ജോർജ് ചെറിയാൻ, ഫാ. സഞ്ജയ് ഗീവർഗീസ് എന്നിവർ.




# BABY FACTORY

■ ഡീക്കൺ ജിത്തു തോമസ്
കണ്ണംമണ്ണിൽ, മൈലപ്ര

**വാടക ഗർഭധാരണത്തിന്റെ വ്യാപനം സഭയിലും രാഷ്ട്രത്തിലും ധാർമ്മികമായ വെല്ലുവിളി ഉയർത്തുന്നു. ഇന്ത്യയിൽ വർദ്ധിച്ചു വരുന്ന വാടക അമ്മമാരെക്കുറിച്ചും ഗർഭപാത്ര കച്ചവടത്തേക്കുറിച്ചുമുള്ള അന്വേഷണം ഗുജറാത്തിലെ ആനന്ദിൽ കണ്ടതും കേട്ടതും.**

വന്ധ്യത ചികിത്സാ മാർഗ്ഗങ്ങളിൽ ഒന്നു മാത്രമാണ് സറോഗസി. ഭാര്യയുടെ അണ്ഡവും ഭർത്താവിന്റെ ബീജവും ശാസ്ത്രീയമായി സംയോജിപ്പിച്ച് ഒരു പുതിയ ഭ്രൂണം സൃഷ്ടിച്ച ശേഷം ആ ഭ്രൂണം മറ്റൊരു സ്ത്രീയുടെ ഗർഭപാത്രത്തിൽ നിക്ഷേപിച്ച് പ്രസവിപ്പിക്കുന്ന ആധുനിക രീതിയുടെ പേരാണ് സറോഗസി (surrogacy). യഥാർത്ഥ അമ്മയ്ക്ക് പകരം ഗർഭം ധരിക്കുന്ന സ്ത്രീയാണ് സറോഗേറ്റ് മദർ അഥവാ 'വാടകയമ്മ'. വാടകയമ്മമാരെ പരിചരിക്കുവാനും താമസിപ്പിക്കുവാനും ചികിത്സാ കേന്ദ്രങ്ങൾ ഒരുക്കുന്ന ഹോസ്റ്റലാണ് 'സറോഗേറ്റ് ഹൗസ്'

ബി. ബി. സി. യുടെ ഒപ്റാ വിൻഫ്രെ ഷോയിലൂടെ ആദ്യ 'വാടകയമ്മ' ലോകത്തിന്റെ മുൻപിൽ പ്രത്യക്ഷപ്പെട്ടു. ഗുജറാത്തില ആനന്ദ് സത്കൈവൽ ആശുപത്രിയുടെ ഡയറക്ടറും ലോകപ്രശസ്ത ഗൈനക്കോളജിസ്റ്റുമായ ഡോ. നയന പട്ടേലാണ് ആദ്യവാടകയമ്മയായ വിദ്യാബെന്നിനെ അവതരിപ്പിച്ചത്. സ്വന്തം മകൾക്ക് ഗർഭം ധരിക്കാൻ കഴിയാത്തതുകൊണ്ട് മരുമകൻ വിവാഹമോചനം ആവശ്യപ്പെട്ടപ്പോൾ മകൾക്ക് വേണ്ടി തന്റെ ഗർഭപാത്രം സജ്ജീകരിച്ച ആദ്യ സറോഗേറ്റ് അമ്മയാണ് വിദ്യാബെൻ.

## സറോഗസി ആർക്കുവേണ്ടി

വന്ധ്യത ചികിത്സയ്ക്ക് ആശുപത്രികളിൽ എത്തുന്ന ദമ്പതികളുടെ വന്ധ്യതയുടെ കാരണം കണ്ടെത്തുവാൻ ആവശ്യമായ പരിശോധനകൾ നടത്തുക എന്നതാണ് ആദ്യപടി. അതിലൂടെ ശാരീരിക പ്രശ്നങ്ങൾ എന്ത്, ആർക്ക് എന്നത് HSG പോലുള്ള പരിശോധന കണ്ടെത്തുന്നു. ഫലോജൻ ട്യൂബുകളുടെ തടസ്സം ലാപ്രോസ്കോപ്പി വഴി നീക്കം ചെയ്യുന്നു. എന്നാൽ ഇപ്രകാരമുള്ള പരിഹാര ചികിത്സകൾ വിജയിക്കാത്തവർക്കാണ്, അവർ ആവശ്യപ്പെടുമ്പോൾ സറോഗേറ്റ് അമ്മമാരെ ക്രമീകരിക്കുന്നത്. ദമ്പതിമാർക്കും വാടകയമ്മമാർക്കും കൃത്യമായ കൗൺസലിംഗും ടെസ്റ്റുകളും നടത്തിയ ശേഷം മാത്രമാണ് ചികിത്സാ ആരംഭിക്കുന്നത്. സാറോഗേറ്റ് അമ്മമാരെ ആവശ്യമുള്ള സാഹചര്യങ്ങൾ ഇന്ന് വൈദ്യലോകത്ത് ഏറിവരികയാണ്. 2013 ജൂൺ മുതൽ ആവശ്യപ്പെട്ടവർക്ക് ചേർച്ചയുള്ള അമ്മയെ കണ്ടെത്തുവാൻ ആനന്ദ് സത്കൈവൽ ആശുപത്രിയിലെ ഡോ. നയനയ്ക്ക് കഴിഞ്ഞിട്ടില്ല. നൂറുകണക്കിന് ദമ്പതികളാണ് ചേർച്ചയുള്ള അമ്മമാർക്ക് വേണ്ടി നാട്ടിലും വിദേശത്തുമായി കാത്തിരിക്കുന്നത്.

ആശുപത്രിയിലും സറോഗേറ്റ് ഹൗസിലുമായി നൂറ്റിപത്ത് വാടകയമ്മമാർ ആനന്ദിൽ ഉണ്ട്. ഭൂരിപക്ഷം പേരും ഗർഭം ധരിച്ചിരിക്കുന്നത് വിദേശികളായ ദമ്പതികൾക്ക് വേണ്ടിയാണ്.

* * *

മുപ്പത്തിയഞ്ചു വയസുകാരി പാറുൾ ഒരു കത്തോലിക്ക സഭാവിശ്വാസിയാണ്. രണ്ടിലും ആറിലും പഠിക്കുന്ന രണ്ടു കുട്ടികളുടെ അമ്മയായ അവർ പഠിച്ചത്

ഒമ്പതാം ക്ലാസ് വരെ മാത്രം. ഭർത്താവ് ഒരു ചെരുപ്പ് കമ്പനിയിൽ തുച്ഛമായ ശമ്പളത്തിൽ ജോലി ചെയ്യുന്നു. വീട്ടിലെ പട്ടിണി മാറ്റുവാൻ പണം ലഭിക്കുന്നതിനാലാണ് 'വാടകയമ്മ' ആയത് എന്ന് എട്ട് മാസം ഗർഭിണിയായ പാറുൾ പറയുന്നു. കത്തോലിക്കാ സഭ ഇതിന് എതിരായതിനാൽ പുറത്താക്കൽ ഭയന്ന് നാട്ടിലും പള്ളിയിലും അറിയിച്ചിട്ടില്ല. മൂന്നു ലക്ഷത്തി എഴുപത്തയ്യായിരം രൂപയാണ് ഇവർക്ക് വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ളത്. പ്രസവിക്കുംവരെ എല്ലാമാസവും നാലായിരം രൂപ അവരുടെ വീട്ടിൽ ആശുപത്രി അധികൃതർ എത്തിക്കും.

* * *

'നിർമ്മല' ഒരു ഹിന്ദുവും 'സാക്കു' നാഡിയാഡിലെ ഒരു മെതഡിസ്റ്റ് സഭാ വിശ്വാസിയുമാണ്. മക്കളുടെ വിദ്യാഭ്യാസത്തിനും ഫീസ് നൽകാനും ജീവിത നിലവാരം ഉയരാനുമാണ് ഇവർ വാടകയമ്മമാരായത്.

* * *

ഹൻസ കൈവൽ ആശുപത്രിയിൽ പതിനേഴ് വർഷമായി നേഴ്സാണ്. അമേരിക്ക, ജപ്പാൻ ദമ്പതികൾക്കായ് രണ്ടു പ്രാവശ്യം ഹൻസ വാടകയമ്മ ആയിട്ടുണ്ട്. ദരിദ്രമായിരുന്ന പൂർവ്വകാലം മറികടന്ന് ജീവിതനിലവാരവും, സൗകര്യങ്ങളും തനിക്ക് വർദ്ധിച്ചു എന്ന് ഹൻസ പറയുന്നു.

* * *

'പാപ്പിയബെൻ' ഡിഗ്രിവരെ പഠിച്ചു. എന്നാൽ വീട്ടിലെ സാമ്പത്തിക പ്രശ്നങ്ങൾ മൂലം ഗതികേടുകൊണ്ടാണ് വാടകയമ്മയായത്. സറോഗേറ്റ് ഹൗസിൽ കഴിയുന്ന അവർ ഒരു വീട്ടമ്മയിൽ നിന്ന് സ്വയം കണ്ടെത്തിയ ഒരു സ്ത്രീ ആയി മാറിയിരിക്കുന്നു. തയ്യലും, ചിത്രരചനയുമൊക്കെ പരിശീലിച്ചു. ഇപ്പോൾ കമ്പ്യൂട്ടർ സാക്ഷരതാ ക്ലാസിലും പങ്കെടുക്കുന്നു.

* * *

'ജയ' രണ്ടു കുഞ്ഞുങ്ങളുടെ അമ്മയാണ്. നഗരത്തിൽ ഒരു ജോലിക്കു പോയിരിക്കുകയാണ് എന്നാണ് മാതാപിതാക്കളെ ധരിപ്പിച്ചിരിക്കുന്നത്. ജയ ഒരു വാടകയമ്മയായത് മാതാപിതാക്കൾക്ക് അറിയില്ല. എബ്രോഡറിയും ബ്യൂട്ടീഷനുമായി ജയ മാറിയിരിക്കുന്നു.

* * *

അക്ഷരജ്ഞാനം പോലും ഇല്ലാത്തവരാണ് ഭൂരിപക്ഷം വാടകയമ്മമാരും. സാമ്പത്തിക പ്രതിസന്ധികൾ പരിഹരിക്കാൻ പണത്തിനുവേണ്ടി തന്നെയാണ് ഇവർ വാടകയമ്മ ആയത്. ആശുപത്രികൾ ചിത്രീകരിക്കും പോലെ സാമൂഹിക സേവനം എന്ന തരത്തിലല്ല ഇത് വീക്ഷിക്കുന്നത്.

ഗർഭപാത്ര കച്ചവടം ചെയ്യപ്പെടുകയും, കുഞ്ഞുങ്ങൾ ഉൽപാദിപ്പിക്കപ്പെടുകയും ചെയ്യുന്ന "ബേബി ഫാക്ടറി" എന്നാണ് വിമർശകർ സറോഗേറ്റ് ഹൗസുകളെ വിളിക്കുന്നത്.

* * *

ഡോ. നയന പട്ടേൽ, ഡോ. ഹിതേഷ് പട്ടേൽ (അക്ഷന്ത്യ ഇൻ ഫെർട്ടിലിറ്റി ക്ലിനിക്ക്), ഡോ. സീജ (ഗൈനക്കോളജിസ്റ്റ്), ഹർഷ (എബ്രയോളജിസ്റ്റ്), ഫിലിപ്പ്-കാതറിൻ ദമ്പതികൾ (അമേരിക്ക), ഹൻഡ (നഴ്സ്), സാക്കു, പാറുൾ (സറോഗേറ്റ് അമ്മ) എന്നിവരുമായി നടത്തിയ അഭിമുഖ സംഭാഷണത്തിൽ നിന്നും:

**സറോഗസി പാപമാണെന്ന് തോന്നുന്നുണ്ടോ?**

ഡോ. നയന: ഒരിക്കലുമില്ല. സറോഗസി പുണ്യമാണ്.

പാറുൾ : പാപമാണെന്നാണ് പള്ളിയിലെ അച്ചൻ (കത്തോലിക്കസഭ) പറയുന്നത്. പക്ഷേ എന്റെ ജീവിതത്തിൽ ഈ അവസരം ഒരു ഭാഗ്യമാണ്. എന്റെ കുടുംബത്തിനുവേണ്ടിയും മറ്റൊരു കുടുംബത്തിനുവേണ്ടിയും വല്യ ഒരു കാര്യമല്ലെ ഞാൻ ചെയ്യുന്നത്.

സാക്കു : പാപമാണെന്ന് പറയുന്ന മതങ്ങൾ ഞങ്ങൾക്ക് ജീവിക്കാൻ വക തരുമോ? ഇല്ലല്ലോ.

ഡോ. ഹിതേഷ് : സാമ്പത്തിക പരാധീനതയിൽ ആത്മഹത്യയെപറ്റി ചിന്തിച്ച ഒരു കുടുംബം പത്ത് മാസം കൊണ്ട് സാമ്പത്തിക ഭദ്രതയിലേക്ക്. സന്താനഭാഗ്യം നഷ്ടപ്പെട്ട് ഡിപ്രഷൻ പോലുള്ള രോഗത്തിന് അടിപ്പെട്ട ദമ്പതികൾക്ക് പുതിയ പ്രതീക്ഷയായി ഒരു കുഞ്ഞ്. നിങ്ങൾ പറയൂ, ഇത് പാപമോ, പുണ്യമോ.

**എന്തുകൊണ്ടാണ് ഇന്ത്യക്കാരായ സ്ത്രീകളെ വാടകയമ്മമാരായി സ്വീകരിക്കുവാൻ വിദേശികൾ ആഗ്രഹിക്കുന്നത്?**

ഡോ. നയന : അമേരിക്ക പോലുള്ള രാജ്യത്ത് സ്ത്രീകൾ ലഹരി വസ്തുക്കൾക്ക് അടിമകളാണ് എന്നത് വലിയ പ്രശ്നമാണ്. അവർക്ക് പരാധീനതകൾ നീക്കുവാനല്ല, ആർഭാഡത്തിനുവേണ്ടിയാണ് പണം വാങ്ങുന്നത്. അതുമാത്രമല്ല, വിദേശത്ത് വന്ധ്യതാ ചികിത്സ വളരെ ചെലവേറിയതാണ്. എഴുപത് ലക്ഷം രൂപയ്ക്ക് അമേരിക്കയിൽ നടത്തുന്ന ചികിത്സ ഏഴുലക്ഷത്തിനാണ് ഇന്ത്യയിൽ ചെയ്യുന്നത്.

ഡോ. സീജ : ഇന്ത്യയിലെ അമ്മമാർ ലഹരിമുക്തരാണ് എന്ന പൊതു



## വാടകയമ്മയുടെ ആവശ്യം

1. ചില സ്ത്രീകൾ ജന്മനാ യൂട്രസ് ഇല്ലാത്തവരാണ്. അവർക്ക് സറോഗസിയല്ലാതെ മറ്റു മാർഗ്ഗമില്ല.
2. ക്യാൻസർ മൂലവും മറ്റു രോഗങ്ങൾ മൂലവും ഗർഭപാത്രം നീക്കം ചെയ്തവർക്ക് ഇതല്ലാതെ മറ്റു മാർഗ്ഗമില്ല.
3. ഹൃദയത്തിനോ, വൃക്കയ്ക്കോ രോഗം ബാധിച്ചവർക്ക് പ്രസവം മൂലം മരണം വരെ സംഭവിച്ചേക്കാം എന്ന സാഹചര്യത്തിൽ മറ്റു മാർഗ്ഗങ്ങളില്ല.
4. ഭ്രൂണ വളർച്ചയ്ക്ക് ആവശ്യമായ നിർദ്ദിഷ്ട 270 ദിനങ്ങൾ ഭ്രൂണത്തെ താങ്ങുവാനുള്ള കഴിവ് ഗർഭപാത്രത്തിന് നഷ്ടപ്പെട്ടാലും മറ്റു മാർഗ്ഗമില്ല.



## വാടകയമ്മ

1. വിവാഹിതയും, ഒരു കുഞ്ഞിനെയെങ്കിലും പ്രസവിച്ചിരിക്കണം.
2. 21-ഉം 45 ഉം മധ്യേ പ്രായം.
3. ഉയരത്തിന് അനുപാതികമായ ശരീരഭാരവും, ആരോഗ്യവും.
4. തയ്യാറാക്കി ഒപ്പുവയ്ക്കുന്ന കരാറിലെ എല്ലാ വസ്തുതകളെപ്പറ്റിയും ബോധ്യം.
5. വാടകയമ്മയുടെ അടുത്ത ബന്ധുക്കളിൽ ഒരാളുടെ സമ്മതപത്രം.
6. ലഭിക്കുന്ന പണം എന്തിന് ഉപയോഗിക്കും എന്നതിന്റെ വ്യക്തത.
7. ഉത്തമമായ മാനസീകാരോഗ്യം ഉണ്ടാകണം.




# Surrogates make family dreams come true

**ഗർഭപാത്ര കച്ചവടം ചെയ്യപ്പെടുകയും, കുഞ്ഞുങ്ങൾ ഉൽപാദിപ്പിക്കപ്പെടുകയും ചെയ്യുന്ന "ബേബി ഫാക്ടറി" എന്നാണ് വിമർശകർ സറോഗേറ്റ് ഹൗസുകളെ വിളിക്കുന്നത്.**

ധാരണയും, ചെലവഴിക്കുന്ന പണം ഒരു കുടുംബത്തെ രക്ഷിക്കുന്നു എന്ന അറിവും വിദേശികളെ ഇന്ത്യയിലേക്ക് ആകർഷിക്കുന്നു.

ഡോ. ഹിതേഷ് : അമേരിക്കയിൽ സറോഗേറ്റ് അമ്മമാർ സറോഗേറ്റ് ഹൗസുകളിൽ താമസിക്കുവാൻ വിസമ്മതിക്കുകയും, പണം വാങ്ങിയ ശേഷം ഭ്രൂണഹത്യ നടത്തുകയും ചെയ്യുന്ന സംഭവങ്ങൾ റിപ്പോർട്ട് ചെയ്തിട്ടുണ്ട്.

ഹൻസ : ഗുജറാത്തിലും മറ്റും സറോഗേറ്റ് അമ്മമാർ വെളുത്ത നിറം ഉള്ളവരാണ് എന്നതും, അമേരിക്കൻ വാടകയമ്മമാർ എല്ലാം കറുത്ത വംശജരാണ് എന്നതും ഇതിന് കാരണമാണ്.

**സറോഗസിയുടെ പ്രോസസ് എന്തൊക്കെയാണ്?**

ഹർഷ : ഭർത്താവിന്റെ ബീജവും ഭാര്യയുടെ അണ്ഡവും ശേഖരിച്ച് രണ്ടു ദിവസത്തെ ഫെർട്ടിലൈസേഷൻ വഴി ഭ്രൂണം സൃഷ്ടിച്ച്, അത് വാടകയമ്മയുടെ ഗർഭപാത്രത്തിൽ നിക്ഷേപിക്കുന്നു. ക്രമമായ പോഷകാഹാരവും, മറ്റു സൗകര്യങ്ങളും നൽകി വാടകയമ്മയെ സറോഗേറ്റ് ഹൗസിൽ താമസിപ്പിക്കുന്നു.

**സറോഗേറ്റ് അമ്മമാരെ എങ്ങനെയാണ് സംഘടിപ്പിക്കുന്നത്? ഒരു വിധത്തിൽ ചൂഷണമല്ലേ ഇത്?**

ഡോ. ഹിരോഷ് : ആശുപത്രി വാളണ്ടിയർമാരും, മുൻപ് വാടകയമ്മമാരായവരുമാണ് പുതിയ വാടകയമ്മമാരെ സംഘടിപ്പിക്കുന്നത്. ഇടനിലക്കാരോ, ഏജന്റുമാരോ ഇല്ല. സറോഗേറ്റ് അമ്മമാരായിട്ടുള്ള സ്ത്രീകളുടെ വീട്ടിൽ സാമ്പത്തിക ഉയർച്ച ഉണ്ടായത് കണ്ടിട്ടാണ് അയൽവക്കങ്ങളിലെ മറ്റു സ്ത്രീകൾ ഇതിന് തയ്യാറായി വരുന്നത്.

ഹൻസ: നല്ല നിലവാരത്തിൽ എന്റെ വീട് ഉയർന്നപ്പോൾ ചുറ്റുവട്ടത്തിലെ സ്ത്രീകൾ മിക്കവരും സറോഗേറ്റ് അമ്മമാരായി മാറി. ആദ്യമൊക്കെ എല്ലാവർക്കും മടിയായിരുന്നു. എന്നാൽ ഇൻഫെർട്ടിലിറ്റി ക്ലിനിക്കിലെ നേഴ്സായ ഞാൻ തന്നെ അതിന് തയ്യാറായത് കണ്ട് ഒരുപാട് പേർ തയ്യാറായി വരുന്നു.

**പണം നേടുവാൻ ഭർത്താക്കന്മാർ ഭാര്യമാരെ ഇതിനുവേണ്ടി നിർബന്ധിക്കില്ലേ?**

ഹാൻസ : വാടകയമ്മമാർക്ക് ലഭിക്കുന്ന പ്രതിഫലം കൊണ്ട് വാങ്ങുന്ന വീടും മറ്റു വസ്തുവകകളുടെയും ഉടമസ്ഥാവകാശം അമ്മയ്ക്കും അവരുടെ സ്വന്തം കുഞ്ഞുങ്ങൾക്കുമാണ്.

ഡോ. ഹിതേഷ് : പ്രസവശേഷവും വാടകയമ്മമാരുമായി നല്ല ബന്ധമാണ് ആശുപത്രി പുലർത്തുന്നത്. വാടകയമ്മമാരുടെ സ്വന്തം കുഞ്ഞുങ്ങൾക്ക് പഠനോപകരണങ്ങളും മറ്റും ആശുപത്രി വിതരണം ചെയ്യുന്നു. മറ്റു ചികിത്സകൾക്ക് പിന്നീട് ആശുപത്രിയെ സമീപിക്കുമ്പോൾ ചികിത്സാ ചെലവുകളിൽ ഇളവ് ലഭിക്കും. എവിടെയാണ് പിന്നെ ചൂഷണം ഒളിഞ്ഞു കിടക്കുന്നത്?

**സറോഗേറ്റ് ഹൗസിനെ 'ബേബി ഫാക്ടറി' എന്ന് വിളിക്കുന്നതിനെ എങ്ങനെ കാണുന്നു**

ഡോ. നയന : ശരീര സൗന്ദര്യം കാത്തുസൂക്ഷിക്കുവാൻ ഗർഭധാരണം വേണ്ടെന്നു വയ്ക്കുന്നവർക്കല്ല വാടകയമ്മമാരെ ക്രമീകരിക്കുന്നത്. യൂട്രസ് ഇൻഫെക്ഷൻ, ഹൃദ്രോഗം, തുടങ്ങിയ കാരണങ്ങളാൽ യഥാർത്ഥ അമ്മയ്ക്ക് ഗർഭം ധരിക്കുവാൻ കഴിയില്ല എന്ന് പരിശോധനയിൽ ഉറപ്പായാൽ മാത്രമേ വാടകയമ്മമാരെ ക്രമീകരിക്കുകയുള്ളു. 'ബേബി ഫാക്ടറി' എന്ന പേര് അപമാനിക്കുവാൻ ഉള്ളതാണ്. സറോഗേറ്റ് ഹൗസ് 'ഡ്രീം ഫാക്ടറി'യാണ്. കുഞ്ഞുങ്ങളെ തെരുവുകളിൽ നിന്ന് ഏറ്റെടുത്ത് വളർത്തിയ ശേഷം ദത്ത് മക്കളായി വിൽക്കുന്ന ഓർഫനേജുകളുണ്ട്. അതാണ് ബേബി ഫാക്ടറി. സറോഗേറ്റ് അമ്മമാരുടെ സഹായത്തോടെ സ്വന്തം കുഞ്ഞിനെ ലഭിക്കുന്നു എന്നതിനാൽ സന്താന സൗഭാഗ്യമില്ലാത്തവർ മറ്റുള്ളവരുടെ കുഞ്ഞുങ്ങളെ ദത്തെടുക്കുന്നത് കുറഞ്ഞു വരികയാണ്.

**വാടകയമ്മയ്ക്ക് ജനിക്കുന്ന കുഞ്ഞുമായി ഒരു ആത്മബന്ധം ഉണ്ടാകുന്നുണ്ടോ?**

ഹൻസ: ഞാൻ പ്രസവിച്ച വിദേശികളുടെ കുഞ്ഞുങ്ങളെ ഞാൻ മുലയൂട്ടി വളർത്തിയതാണ്. അവരെപ്പറ്റി ഓർക്കുമ്പോൾ സങ്കടം വരും. എന്നാൽ ജനിതകമായി യാതൊരു ബന്ധവും ആ കുഞ്ഞുങ്ങളുമായി എനിക്കില്ല. അതിനാൽ ആ ആത്മബന്ധത്തിന് ഒരു സൗഹൃദം നഷ്ടപ്പെടുന്ന അനുഭൂതി മാത്രം. സ്വന്തം കുഞ്ഞിനോടുള്ള അടുപ്പം തോന്നില്ല.

കാതറിൻ : വാടകയമ്മ പ്രസവിച്ചാലും കുഞ്ഞിന്റെ അമ്മ ഞാനാണ്. അത് ജനിതകമായും, മാനസികമായും, എന്റെ ശരീരത്തിന്റെ ശരീരമാണ്, എന്റെ ആത്മാവിന്റെ ആത്മാവാണ്. കുഞ്ഞ് എന്റേത് മാത്രമാണ്. വാടകയമ്മയുടെ ഗർഭപാത്രം ഒരുതൊട്ടിൽ മാത്രമാണ്.

**സറോഗസി നേരിടുന്ന മറ്റു വിമർശനങ്ങൾ എന്തെല്ലാമാണ് ?**

ഡോ. ഹിതേഷ് : മുസ്ലിം രാജ്യങ്ങളിൽ സറോഗസി നിരോധിച്ചിട്ടുണ്ട്. ചില മുസ്ലിം സ്ത്രീകൾ സറോഗേറ്റ് അമ്മമാരായപ്പോൾ പ്രധാന മതങ്ങൾ വലിയ പ്രക്ഷോഭം നയിച്ചു. കത്തോലിക്ക പുരോഹിതർ ഇൻഫെർട്ടിലിറ്റി സെന്ററുകൾക്ക് മുൻപിൽ അടച്ചുപൂട്ടും വരെ ഉപവാസമിരുന്നു. ചികിത്സയിലെ നടപടി ക്രമങ്ങൾ സുതാര്യമാണ് എന്ന് വ്യക്തമായപ്പോൾ പരസ്യ വിമർശനങ്ങൾ കുറഞ്ഞു. കത്തോലിക്ക, മുസ്ലിം സമുദായാംഗങ്ങൾ നടത്തുന്ന ആശുപത്രികളിലും ഇൻഫെർട്ടിലിറ്റി സെന്ററുകൾ തുടങ്ങിയത് പിന്നീടാണ്.

### ഇന്ത്യയിൽ സറോഗസിക്ക് നിയമസാധുതയുണ്ടോ?

ഡോ. ഹിതേഷ് : ഇന്ത്യൻ നിയമം സറോഗസിയെ പിന്തുണയ്ക്കുന്നതാണ്. ICMR ന്റെ ART guideline 2008 ആണ് നിയമസാധുത നൽകുന്നത്. സറോഗേറ്റ് അമ്മ ചെയ്യുന്നത് ഒരു സാമൂഹിക സേവനമാണ്. ആരെയും ഹനിക്കാതെ പ്രയോജനം മാത്രം നൽകുന്ന ചികിത്സാ മാർഗ്ഗമാണ് സറോഗസി. രക്തദാനം ചെയ്യുന്നതുപോലെ ഗർഭപാത്രം ദാനം ചെയ്യേണ്ടിവരുന്നില്ല. കിഡ്നി വ്യാപാരം പോലെ കൊള്ളയും നടക്കില്ല. വാടകയമ്മ പൂർണ്ണ മനസ്സുവയ്ക്കാതെ സറോഗസി നടക്കില്ല.

### ഉപസംഹാരം

മാതൃത്വത്തിന് സഭ ഏറെ വിലകൽപിക്കുന്നു. അമ്മയാകുവാൻ കഴിയുന്നത് സ്ത്രീയുടെ ഭാഗ്യമാണ് എന്നാണ് നമ്മുടെ വിശ്വാസം. സറോഗസി സന്താന ഭാഗ്യം സമ്മാനിക്കുന്നു. വന്ധ്യത ശാപമാണ് എന്ന വിശ്വാസം ഇന്നും ഉണ്ട്. അവരുടെ വേദനയും നിരാശയും തിരിച്ചറിയണം. അവരുടെ പക്ഷത്ത് ചേർന്ന് ചിന്തിക്കണം. പാർശ്വവൽക്കരിക്കപ്പെടുന്നവരിൽ വന്ധ്യകളുമുണ്ട്. ഈ പാർശ്വവൽക്കരണത്തിനുള്ള ശാശ്വത പരിഹാരമാണ് സറോഗസി. സഭകളുടെയും ഇന്ത്യൻ രാഷ്ട്രത്തിന്റെയും വ്യക്തമാക്കപ്പെട്ടില്ല. ■







# പുതുപ്പാടിയിൽ സൗജന്യ ഡയാലിസിസ്

2014 ഫെബ്രുവരി 24–ന് പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ നാടിന് സമർപ്പിച്ച കോഴിക്കോട് പുതുപ്പാടി സെന്റ് ജോർജ് ചാരിറ്റിബിൾ ഡയാലിസിസ് സെന്റർ 1000 ഡയാലിസിസ് പൂർത്തികരിച്ചു. ഇതിനോട് അനുബന്ധിച്ച് പുതുപ്പാടി ഡയാലിസിസ് സെന്ററിൽ നടത്തിയ രോഗികളുടെ കുടുംബ സംഗമം ഡോ. സഖറിയാ മാർ തെയോഫിലോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. ഫിലിപ്പ് റമ്പാൻ അദ്ധ്യക്ഷത വഹിച്ചു.

പ. ബസേലിയോസ് മാർത്തോമ ദിദിമോസ് പ്രഥമൻ ബാവയുടെ ശ്രമഫലമായി തോമസ് റമ്പാൻ, ഫിലിപ്പ് റമ്പാൻ എന്നിവരുടെ നേതൃത്തിൽ 1952 ൽ പുതുപ്പാടിയിൽ മലങ്കര ഓർത്തോഡക്സ് സഭയുടെ കീഴിൽ ചികിത്സാരംഗത്ത് സംഭാവനകൾ നല്കുക എന്ന ആശയത്തോടെ രൂപകരിച്ച MOSCMM അതിന്റെ ആദ്യപടിയായി മിഷൻ കണ്ണാശുപത്രി ആരംഭിച്ചു. MOSCMM ന്റെ മിഷൻ പ്രവർത്തനത്തിലേക്കുള്ള രണ്ടാം കാൽവെപ്പാണ് 10 ഡയാലിസിസ് മെഷീനോട് കൂടി ആരംഭിച്ച സെന്റ് ജോർജ് ചാരിറ്റിബിൾ ഡയാലിസിസ് സെന്റർ. 2012 നവംബറിൽ കൊച്ചി Marine Drive ൽ കാതോലിക്കാ സ്ഥാപന ശതാബ്ദി ആലോഷത്തിന്റെ ഭാഗമായി പ. ബാവ വിളംബരം ചെയ്തതാണ് സെന്റ് ജോർജ് ചാരിറ്റിബിൾ ഡയാലിസിസ് സെന്റർ.

വിഷം നിറഞ്ഞ 'ഭക്ഷണ ക്രമീകരണങ്ങളും, വ്യായാമമില്ലായ്മയും, കാലാവസ്ഥ വ്യതിയാനവും മൂലം' ഭാരതത്തിലെ നിരവധി ആളുകൾ കിഡ്നി രോഗത്തിന്റെ പിടിയിലാണ്. മനുഷ്യ ശരീരത്തിന്റെ പ്രവർത്തനങ്ങളിൽ വൃക്കകളുടെ പങ്ക് വളരെ വലുതാണ്. ശരീരത്തിന്റെ ശുദ്ധികരണ അവയവമായ കിഡ്നിയാണ് രക്തവും മറ്റും ശുദ്ധീകരിച്ച് ശരീരത്തെ ആരോഗ്യത്തോടെ നിലനിർത്തുന്നത്. എന്നാൽ വൃക്കകൾക്ക് അതിന്റെ പ്രവർത്തന ശേഷി നഷ്ടപ്പെടുന്നത് മൂലം ഈ ശുദ്ധീകരണ പ്രവർത്തനം നിലയ്ക്കുന്നത് രോഗിയെ മരണത്തിൽ കൊണ്ട് എത്തിക്കുന്നു. ഇതിനു പ്രതിവിധിയായ വൃക്ക മാറ്റിവെയ്ക്കൽ (Kidney Transplantion) ഭാരിച്ച ചെലവ് വരുന്നതും , ഏറെ നിയമ പ്രശ്നങ്ങൾ ഉള്ളതും സാധാരണക്കാരെ സംബന്ധിച്ചിടത്തോളം താങ്ങാൻ ആവാത്തതുമാണ്. ഇവിടെയാണ് ഡയാലിസിസ് എന്ന കൃത്യിമ നവീകരണ പ്രവർത്തനം ശരീരത്തിന്റെ പുറത്ത് നടത്തുന്നത്.

രണ്ടായിരത്തിൽപരം രൂപയാണ് സ്വകാര്യ ആശുപത്രികൾ ഡയാലിസിസിന് വേണ്ടി വാങ്ങുന്നത്. ഇവിടെയാണ് MOSCMM 'ചാരിറ്റിബിൾ ഡയാലിസിസ് സെന്റർ' എന്ന ആശയം പ്രസക്തമാകുന്നത്. നിർദ്ധനരായ രോഗികൾക്ക് തീർത്തും സൗജന്യമായാണ് ഇവിടെ ഡയാലിസിസ് ചെയ്തു കൊടുക്കുന്നത്. മലങ്കര ഓർത്തോഡക്സ് സഭയിൽ തീർത്തും സൗജന്യമായി നടത്തുന്ന ഏക ഡയാലിസിസ് സെന്റർ ഇതാണ്.

എന്നാൽ ഒരു കോടി രൂപ പ്രാരംഭ 'ചെലവ് വന്ന സെന്റ് ജോർജ് ചാരിറ്റിബിൾ ഡയാലിസിസ് സെന്റർ അനേകം ആളുകളുടെ സഹായത്തോടെ പ്രവർത്തനമാരംഭിച്ചിരിക്കുകയാണ്. ഒരു കോടി രൂപയോളം ഓരോ വർഷവും പ്രവർത്തന ചെലവ് വരുന്ന ഈ സെന്ററിന്റെ മുന്നോട്ടുള്ള പ്രവർത്തനത്തിന് ഫണ്ട് കണ്ടെത്തേണ്ടിയിരിക്കുന്നു. സ്നേഹിതരുടെയും അഭ്യുദയകാംക്ഷികളുടെയും സഹായം ഉണ്ടാകണം.

**ഫാ. ബോബി പീറ്റർ, 7034707077**




## മസ്നപസോ

**സാ**ധാരണയായി ദയറാക്കാർ ധരിക്കുന്ന ശിരോവസ്ത്രത്തെയാണ് മസ്നപ്സാ എന്നു വിളിക്കുന്നത്. എന്നാൽ മേൽപട്ടക്കാർ ആരാധനയിൽ ധരിക്കുന്ന ശീലമുടിയാണ് 'മസ്നപ്സ'. എബ്രായ ക്രിയാധാതുവായ സ്നാഫ് എന്നതിൽനിന്ന് രൂപംകൊണ്ട ഈ വാക്കിന് 'കിരീടം', 'തൊപ്പി' (A mitre, turban) എന്നൊക്കെയാണർത്ഥം. 'സ്നാഫ്' എന്ന ക്രിയാധാതുവിന് ചുറ്റിക്കെട്ടുക (to wind round) എന്നാണർത്ഥം. ശിരസ്സിന് ചുറ്റും കെട്ടുന്നതുകൊണ്ടാകാം ദയറാക്കാരുടെ ശിരോവസ്ത്രത്തിന് ആ പേരുണ്ടായത്. എന്നാൽ 13 കുരിശുകൾ ആലേഖനം ചെയ്തിട്ടുള്ള സന്യാസികളുടെ ശിരോവസ്ത്രത്തെ 'എസ്കീമോ' എന്നാണ് യഥാർത്ഥത്തിൽ സുറിയാനിയിൽ അറിയപ്പെടുന്നത്. ദയറാക്കാരികളുടെ (കന്യാസ്ത്രീകളുടെ) ശിരോവസ്ത്രത്തിനും അതുതന്നെയാണ് വിളിക്കുന്നത്. പൊതുവിൽ സന്യാസികളുടെ ശിരോവസ്ത്രത്തിനും മേൽപട്ടക്കാരുടെ ശീലമുടിക്കും 'മസ്നപ്സാ' എന്നുപറയുന്നുണ്ടെങ്കിലും ഇവതമ്മിൽ വ്യത്യാസമുണ്ട്. ലേവ്യാ പുസ്തകത്തിൽ (8 : 9) അഹറോന്റെ പുരോഹിത വസ്ത്രങ്ങളുടെ വിവരണത്തിൽ തലയിൽവയ്ക്കുന്ന മുടിക്ക് പെശിത്തായിൽ ഉപയോഗിക്കുന്ന വാക്ക് 'മസ്നപ്സാ' എന്നുതന്നെയാണ്. മോശയുടെ മൂടുപടത്തിന്റെ സാദൃശ്യവും ഇതിന് കൽപ്പിക്കുന്നുണ്ട്. മേൽപട്ടക്കാർ അണിയുന്ന മുടിത്തൊപ്പിക്ക് 'കൂബൂനോ' എന്നാണ് സുറിയാനിയിൽ അറിയപ്പെടുന്നത്.

**ഫാ. മാത്യു വർഗീസ്, റോം**

# വിജയവാഡായിൽ പുതിയ പള്ളി കൂദാശ ചെയ്തു

**വിജയവാഡ:** ബാംഗ്ലൂർ ഭദ്രാസനത്തിൽ പുതിയതായി വിജയവാഡായിൽ ആരംഭിച്ച സെന്റ് ജോർജ് പള്ളിയുടെ കൂദാശ സെപ്റ്റംബർ 24, 25 തീയതികളിൽ ഡോ. എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ നിർവ്വഹിച്ചു.

1979-ൽ ഇപ്പോഴത്തെ കെ.ഐ. ഫിലിപ്പ് റമ്പാൻ ആരംഭിച്ചതാണ് ഈ കോൺഗ്രിഗേഷൻ. 2008-ൽ ഇടവകയായി ഉയർത്തി. പത്തിൽപ്പരം കുടുംബങ്ങൾ ഉള്ള ഈ ദേവാലയത്തിൽ പ്രൊഫഷണൽ വിദ്യാഭ്യാസത്തിനായി എത്തുന്ന വിദ്യാർത്ഥികൾ ആരാധനയിൽ സംബന്ധിക്കുന്നു. വികാരി ഫാ. ബിജു സഖറിയ, ട്രസ്റ്റി സണ്ണി ജോൺ, സെക്രട്ടറി ജീ തോമസ് തയ്യിൽ (9963258403) എന്നിവർ കൂദാശാ കമ്മിറ്റിക്ക് നേതൃത്വം നൽകി.

**I<sup></sup>**

## Iˢᵀ DEATH ANNIVERSARY

**15-10-2014**



**MOLLY C. ABRAHAM**

**Vattasseril Thuruthippallil**

**Chengaroor, Mallapally**

*Sorrowing Family*

Chandy Abraham

Mridula & Aby, Aby & Minu, Giby

*Grand Children:*

Aida, Aaron, Aksa

## REV FR MATHAI PANAKKAL



PANAKKAL HOUSE

YESUDAS ROAD

KUNNAMKULAM

11-10-2014

4th Anniversary Of Entering The Heavenly Abode

Inserted by Loving Family




ദാരിദ്ര്യം ദുഖം എല്ലാം തന്റെ പ്രശ്നമായിട്ടാണ് യേശു കണ്ടത്. അതിനെ അതിജീവിക്കും വിധം യേശു പ്രവർത്തിച്ചു. അന്യന്റെ വേദനയിൽ പങ്കു ചേർന്ന്. സാന്ത്വനം നൽകി. എന്റേതും നിന്റേതും എന്ന വേർതിരിവില്ലാതെ ചിന്തിക്കുകയും പങ്കുവയ്ക്കുകയും ചെയ്യുമ്പോഴാണ് ക്രിസ്തുവിന്റെ സ്നേഹം പകരുവാൻ കഴിയുന്നത്. ഏതാണ് നന്മ എന്നു തിരിച്ചറിയുമ്പോഴാണ് ക്രിസ്തുവിന്റെ സ്നേഹം പങ്കിടുവാൻ സാധിക്കുന്നത്. ഏതാണ് നന്മ, ഏതാണ് തിന്മ എന്നു തിരിച്ചറിയുവാൻ കഴിയാത്ത കാലഘട്ടമാണിത്. മനസ്സുകളിൽ മതിൽ കെട്ടാതെ മറ്റുള്ള വിഷയം. പരി. കാതലിക്കാബാവാ, യൂഹാനോൻ മാർ പോളിക്കാർപ്പോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. സഖറിയാസ് മാർ അപ്രേം എന്നിവർ ക്ലാസുകൾക്ക് നേതൃത്വം നൽകി.

ജനറൽ സെക്രട്ടറി ഫാ. പി. വൈ. ജസ്സൻ, വൈസ് പ്രസിഡന്റ് ഫാ. മാത്യൂസ് റ്റി. ജോൺ, ട്രഷറാർ പ്രിനു റ്റി. മാത്യൂസ്, ജനറൽ കൺവീനർ ഫാ. സോമൻ വർഗ്ഗീസ്, ആദിവാസി ക്ഷേമ പ്രവർത്തക ദയാഭായി, വിവിധ സാമൂഹിക രാഷ്ട്രീയ നേതാക്കൾ എന്നിവർ സമ്മേളനത്തിന് നേതൃത്വം നൽകി. 400-ൽപ്പരം പ്രതിനിധികൾ പങ്കെടുത്തു. ■

# സാമൂഹിക പ്രതിബദ്ധത വളർത്തണം : പ. ബാവാ

**പീരുമേട്:** സാമൂഹിക പ്രതിബദ്ധത സമഗ്രമായി പരിരക്ഷിക്കുവാൻ യുവജനങ്ങൾ മുമ്പോട്ടു വരണമെന്ന് പരിശുദ്ധ ബസേലിയോസ് മാർ ത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു.

യുവജനപ്രസ്ഥാനം 78-ാമത് അന്തർദ്ദേശീയ സമ്മേളനം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു പ. കാതോലിക്കാ ബാവാ.

പ്രഭാഷണത്തിൽ നിന്നും: "മനുഷ്യരോട് മാത്രമല്ല മണ്ണിനോടും വൃക്ഷങ്ങളോടും വായുവിനോടും പ്രതിബദ്ധത ഉണ്ടാക്കുന്നതാണ് സാമൂഹിക പ്രതിബദ്ധതയുടെ ഹൃദയതാളം. മതിൽകെട്ടി ജീവിക്കുന്ന ഇന്നത്തെ കാലഘട്ടത്തിൽ മറ്റൊരാളിന്റെ വേദന എന്റെ വേദനയായി തിരിച്ചറിയണം. ക്രിസ്തീയ ധാർമ്മികതയുടെ അടിസ്ഥാനമാണ് സാമൂഹിക പ്രതിബദ്ധത. യേശുക്രിസ്തുവിന്റെ പിൻതലമുറക്കാരാണ് നാം. മറ്റുള്ളവരുടെ രോഗം, വരുടെ നന്മയിൽ സന്തോഷം പകരണം. പരിസ്ഥിതിയെ സംരക്ഷിക്കുവാൻ കഴിയണം.

എല്ലാം മാലിന്യം കലർത്തി, മായം ചേർത്ത് ലാഭത്തിനുവേണ്ടി എന്തും ചെയ്യാൻ യാതൊരു മടിയുമില്ലാത്ത ലോകമാണ് വളരുന്നത്. സമകാലിക സമൂഹത്തിൽ അക്രമവും അനീതിയും വർദ്ധിക്കുന്ന കാലഘട്ടത്തിൽ ദൈവരാജ്യ ശൈലി രൂപപ്പെടുത്തുവാൻ യുവജനങ്ങൾക്ക് കഴിയണം. യുവജനങ്ങൾ ഉന്നതങ്ങളിലേക്കും വശങ്ങളിലേക്കും നോക്കണം. നന്മയിലൂടെ സാമൂഹിക പ്രതിബദ്ധത നിലനിർത്തുക. നന്മയുടെ അംശത്തെ തിരിച്ചറിഞ്ഞ് ജീവിക്കുക.

* * *

ഓർത്തഡോക്സ് യുവജനപ്രസ്ഥാനം 78-ാമത് അന്തർദേശീയ സമ്മേളനം സെപ്റ്റം. 11-13 വരെ പീരുമേട് ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിൽ നടന്നു. 'സാമൂഹിക പ്രതിബദ്ധതുയുടെ ഹൃദയതാളം' എന്നതായിരുന്നു ചിന്താ




## ഒർലാന്റോ പള്ളിക്കൂദാശ

**ഫ്ളോറിഡ:** അമേരിക്കയിലെ സൗത്ത് വെസ്റ്റ് ഭദ്രാസനത്തിൽ ഒർലാന്റോയിൽ ആരംഭിച്ച സെന്റ് മേരീസ് പള്ളിയുടെ കൂദാശ സെപ്റ്റംബർ 23, 24 തീയതികളിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിർവ്വഹിച്ചു. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ സഹകാർമികത്വം വഹിച്ചു. പൊതുസമ്മേളനത്തിൽ അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ് മുഖ്യ പ്രഭാഷണം നടത്തി. ഒർലാന്റോ നഗര ഹൃദയത്തിൽ 78 സെന്റിലാണ് മനോഹരമായ പള്ളിയും ഓഡിറ്റോറിയവും സ്ഥിതി ചെയ്യുന്നതെന്ന് വികാരി ഫാ. ജോൺസൺ പുഞ്ചക്കോണം, കൂദാശാ കമ്മറ്റി കൺവീനർ അലക്സ് അലക്സാണ്ടർ എന്നിവർ പറഞ്ഞു.

## അറ്റ്ലാന്റാ പള്ളിക്കൂദാശ

**അറ്റ്ലാന്റാ :** അമേരിക്കയിലെ സൗത്ത് വെസ്റ്റ് ഭദ്രാസനത്തിലെ അറ്റ്ലാന്റാ സെന്റ് മേരീസ് പള്ളിയുടെ കൂദാശ പ. കാതോലിക്കാ ബാവാ നിർവ്വഹിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, അലക്സിയോസ് മാർ യൗസേബിയോസ്, എന്നിവർ സഹകാർമികത്വം വഹിച്ചു. കൂദാശ ക്രമീകരണങ്ങൾക്ക് വികാരി ഫാ. മാത്യു കോശി (പുത്തൻകാവ്) നേതൃത്വം നൽകി.

# വേദമൊഴികൾ

ഫാ. ഫിലിപ്പ് തരകൻ തേവലക്കര



## Breaking The Word

**2014 നവംബർ 2**

### കൂദോശ് ഈത്തോ

വി: മത്തായി 16:13 – 23

ഹേറോദാവിന്റെ മകൻ ഫിലിപ്പ് പണിത കൈസര്യ എന്ന പട്ടണത്തിൽ നടക്കുന്ന സംഭവമാണ് ഈ ഭാഗത്തെ ഇതിവൃത്തം. ഈ പട്ടണം സ്ഥിതി ചെയ്യുന്നത് ഹെർമ്മോൻ ഗിരിയുടെ തെക്കെ ഭാഗത്താണ്. യോർദാൻ നദിയുടെ ഉത്ഭവം ഇവിടെ നിന്നാണ്. യേശു ക്രിസ്തുവിനെപറ്റി പൊതുവിലുള്ള ധാരണ എന്താണെന്ന് യേശുവിന്റെ ചോദ്യത്തിന് മശിഹായുടെ വരവിന് മുൻപ് യിരമ്യാ പ്രവാചകൻ പ്രത്യക്ഷപ്പെടുമെന്നുള്ള ധാരണയിൽ ചിലർ 'യിരമ്യാവ്' എന്നും മറ്റു ചിലർ 'ഏലിയാ'വെന്നും വേറേ ചിലർ 'യോഹന്നാൻ സ്നാപകൻ' എന്നും ഉത്തരം പറയുന്നു. എന്നാൽ യേശുവിന് ശിഷ്യന്മാർ തന്നെ ആരെന്ന് പറയുന്നു എന്നറിയേണ്ടിയിരുന്നു. ക്രിസ്ത്യാനികളെന്ന് അഭിമാനിക്കുന്ന ഇന്നത്തെ ശിഷ്യസമൂഹത്തിന് ക്രിസ്തുവിനോടുള്ള മനോഭാവം എന്താണ്? വേദശാസ്ത്രപരമായും യുക്തിയുടെ അളവുകോൽ കൊണ്ടും ആദിമ സഭ മുതൽ ഇന്നുവരെയും ക്രിസ്തുവിനെ അളക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ ജീവിതം കൊണ്ട് എന്റെ ക്രിസ്തു ആരാണെന്ന് പറയണം. അതാണ് ഒരു ഭക്തന്റെ സാക്ഷ്യം.

**1. യേശുവിനോട് ചേർന്നു നിൽക്കുക**

'നിൽക്കുക' എന്ന പദം ഇവിടെ ഉപയോഗിക്കുന്നത് ക്രിസ്തുവിനോട് ചേർന്ന് ജീവിക്കുക എന്ന അർത്ഥത്തിലാണ് 'നിങ്ങളോ അവനാൽ ക്രിസ്തുയേശുവിൽ ഇരിക്കുന്നവൻ നമുക്ക് ദൈവത്തിങ്കൽ നിന്ന് ജ്ഞാനവും നീതിയും ശുദ്ധീകരണവും വീണ്ടെടുപ്പുമായി ത്തീർന്നു (1 കൊരി. 1:30). വി. പൗലോസ് ശ്ലീഹാ ക്രിസ്തുവിനോടൊപ്പമുള്ള ജീവിതത്തിന്റെ അർത്ഥമെന്തെന്ന് കാട്ടിത്തരുന്നു. യഥാർത്ഥ ശിഷ്യത്വം 'ക്രിസ്തുവിനോടു ചേർന്ന് നിൽപ്പാണ് '. നമ്മുടെ സൗകര്യാർത്ഥമുള്ള നിൽപ്പല്ല. ദൈവേഷ്ടത്തോടുള്ള ചേർന്നു നിൽപ്പാണ്. യൂദായിൽ ശിഷ്യത്വം നഷ്ടമാകുന്നത്, ഈ ചേർന്നു നിൽപ്പിൽ നിന്നകലുമ്പോഴാണ്. നമ്മുടെ ഉള്ളിലെ 'ഞാൻ' കുറയുകയും ദൈവചിന്ത വളരുകയും ചെയ്യുന്നിടത്താണ് ശിഷ്യത്വം വളരുന്നതും 'ചേർന്ന് നിൽപ്പ്' ശക്തമാകുകയും ചെയ്യുന്നത്. 'ഞാൻ വളരുകയും ദൈവചിന്ത കുറയുകയും' ചെയ്യുന്നതാണ് പുതിയകാലം. 'മനുഷ്യ പുത്രനായ യേശു എന്ന കൃതിയിൽ യേശുവും യൂദാസും തമ്മിലുള്ള സംഭാഷണത്തിൽ യേശു യൂദാസിനോട് പറയുന്നു' സംവത്സരങ്ങളിലൂടെ ഞാൻ വന്നത് ഒരു ദിവസത്തേക്ക് ഒരു മൺപുറ്റിന്റെ അധിപനാവാനാണെന്ന് നീ നിനച്ചുവോ?

ഇത് മനുഷ്യരാശിയോടുള്ള ഓർമ്മപ്പെടുത്തലാണ്. ഒരു ദിവസത്തെ മൺപുറ്റിന്റെ അധിപരാണോ നാം? അതാണോ നമ്മുടെ ജന്മനിയോഗം. യേശു ആരാണ് നിനക്ക്? അതിന് ഒരു ചേർന്നു നിൽപ്പ് അനിവാര്യമാണ്. മൺപുറ്റിന്റെ ഹുങ്ക് ഇടിക്കുന്ന സമർപ്പണത്തിൽ ചേർന്ന് നിൽപ്പ് ഇന്നിന്റെ അനിവാര്യതയാണ്.

**2. വിശ്വാസത്തിൽ നിറയുക.**

'നീ' ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു എന്ന് (വി. മത്തായി 16:16) വി. പത്രോസ് ഉത്തരം നൽകുന്നത് വിശ്വാസത്തിന്റെ നിറവിലാണ്. ഇതിന് ക്രിസ്തു നൽകുന്ന മറുപടി 'ബർയോനാ ശീമോനേ' നീ ഭാഗ്യവാൻ. ജഡരക്തങ്ങളല്ല സ്വർഗ്ഗസ്ഥനായ എന്റെ പിതാവത്രേ നിനക്ക് ഇത് വെളിപ്പെടുത്തിയത്. വിശ്വാസത്തിൽ നിറയുന്നവർക്ക് വെളിപ്പെടുത്തലുകളും പ്രതിസന്ധികളിൽ പരിഹാരങ്ങളും ലഭിക്കുന്നത് സ്വർഗ്ഗത്തിൽ നിന്നാണ് തന്റെ മകനെ ബലിപീഠത്തിൽ കിടത്തി കത്തി ഉയർത്തുമ്പോഴും അബ്രഹാമിൽ ദൃശ്യമാകുന്ന കരുത്ത് വിശ്വാസത്തിന്റേതാണ്. പ്രതിസന്ധികളിൽ കടപുഴകാത്ത കരുത്താണ് വിശ്വാസം. പത്രോസ് എന്ന വാക്കിന്റെ അർത്ഥം 'പാറ' എന്നാണ്. പാറയുടെ കരുത്തിനേക്കാൾ എത്രയോ മേലെയാണ് വിശ്വാസത്തിന്റെ ഉറപ്പ്. പഴയകാലത്തെ ഇടപാടുകൾ വിശ്വാസത്തിന്റെ ഉറപ്പിലും വാക്കിന്റെ കരുത്തിലുമായിരുന്നു. പുതിയ കാലത്തെ മുദ്രപ്പത്രങ്ങൾക്കുപോലും ഈ ഉറപ്പില്ല. പത്രോസിന്റെ വിശ്വാസത്തിൻമേലാണ് വി. സഭയെ പണിതത്. പ്രതിസന്ധികളിൽ നിന്നുള്ള വിടുതലിനേക്കാൾ പ്രതിസന്ധികളെ നേരിടാനുള്ള കരുത്തു കൂടിയാണ് വിശ്വാസം.

### കൂദോശ് ഈത്തോ

ആരാധനാവർഷത്തിന്റെ പ്രഭാതമാണ് കൂദാശ് ഈത്തോ. ഓരോ പ്രഭാതവും ശുദ്ധീകരണത്തോടെയാണ് അരംഭിക്കുന്നത്. മുറ്റമടിച്ച് പരിസരം ശുദ്ധീകരിക്കുന്നു. കുളി, ശരീരത്തെ ശുദ്ധീകരിക്കുന്നു. നല്ല വാക്കുകൾ മനസ്സിനെ ശുദ്ധീകരിക്കുന്നു. പ്രാർത്ഥനകൾ ആത്മാവിന് കുളിർമയേകുന്നു. നാം വസിക്കുന്ന പ്രപഞ്ചത്തിനും ശരീരത്തിനും അതിന്റേതായ ശുദ്ധീകരണ കർമ്മങ്ങൾ ഉണ്ട്. പെയ്തിറങ്ങുന്ന മഴ പ്രകൃതിയെ ശുദ്ധീകരിക്കുന്നു. നീരാവിയായി ഉയരുന്ന ജലം ജലാശയങ്ങളിലെ മാലിന്യത്തെ ഉപേക്ഷിക്കുന്നു. ശരീരത്തിലെ ഓരോ കോശങ്ങളും അതിലെ ശുദ്ധീകരണ പ്രക്രിയ നിർവ്വഹിക്കുന്നു. ദൈവിക വിശുദ്ധിയിലേക്ക് എങ്ങനെ വളരാം എന്നതാണ് ആരാധനാ വർഷത്തിന്റെ ലക്ഷ്യം.

"എബ്രായർ 11:24 ൽ വിശ്വാസത്താൽ മോശ താൻ വളർന്നപ്പോൾ പാപത്തിന്റെ തൽക്കാല ഭോഗത്തേക്കാളും ദൈവജനത്തോടുകൂടെ കഷ്ടമനുഭവിക്കുന്നത് തിരഞ്ഞെടുത്തു" എന്ന് രേഖപ്പെടുത്തുന്നു.

*2014 നവംബർ 9*

## ഹൂദോസ് ഈത്തോ

വി: യോഹ. 10:22-38

യെരുശലേമിലെ ശീതകാലം എന്ന പ്രയോഗം പ്രകൃതിയെ മാത്രമല്ല അക്കാലത്തെ മത-സാമൂഹിക രംഗത്തെ മരവിപ്പും പ്രതീകാത്മകമായി പ്രതിഫലിപ്പിക്കുന്നു. പ്രതിഷ്ഠാപ്പെരുന്നാളിൽ നാം എങ്ങനെയാണ് പ്രതിഷ്ഠിക്കപ്പെടേണ്ടത്.

**1. ദൈവശബ്ദത്തിന് ചെവികൊടുക്കുക.**

"എന്റെ ആടുകൾ എന്റെ ശബ്ദം കേൾക്കുന്നു" വി. യോഹ. 10:26-ൽ പറയുന്നു. ആടുകളുടെ ഉടമസ്ഥാവകാശം ഏറെ പ്രധാനപ്പെട്ടതാണ്. ഞാൻ ആരുടെ ആടാണ്. ഇത് ആത്മാന്വേഷണത്തിലേക്ക് നമ്മെ നയിക്കേണ്ട ചോദ്യമാണ്. ശബ്ദമയമായ ഒരു ലോകത്തിൽ ജീവിക്കുന്നവരാണ് നാം. ഇരുപത് ഡെസിബെല്ലിന് താഴെയും ഇരുപതിനായിരം ഡെസിബെല്ലിന് മുകളിലുമുള്ള ശബ്ദം നമുക്ക് ശ്രവിക്കാൻ സാധ്യമല്ല. എന്നാൽ ഇതിനിടയിലുള്ള വേണ്ടതും വേണ്ടാത്തതുമായ എത്ര യോഗങ്ങളോട് നാം പ്രതികരിക്കാറുണ്ട്. പല അനാവശ്യ ശബ്ദങ്ങളോടും പ്രതികരിച്ചു മനഃസ്വസ്ഥത നഷ്ടപ്പെടുത്തുന്ന എത്രയോ പേർ നമ്മുടെ സമൂഹത്തിലുണ്ട്. എന്നാൽ സൃഷ്ടിയായ മനുഷ്യൻ സൃഷ്ടാവാകുന്ന ദൈവശബ്ദത്തിനു ചെവി കൊടുക്കണം.

### ഹൂദോസ് ഈത്തോ

ഹൂദോസ് എന്ന പദത്തിന് പ്രതിഷ്ഠ (സമർപ്പണം) പുതുക്കം എന്നീ അർത്ഥങ്ങളുണ്ട്. ബി.സി. 167-164 യഹൂദ്യ ഭരിച്ച അന്തിയോക്കസ് എപ്പിഫാനസ് യെരുശലേം ദേവാലയം അശുദ്ധമാക്കി യഹൂദൻമാരിൽ മക്കാബ്യ വംശജനായ യൂദാ-മക്കാബി പുതിയ ബലിപീഠം പണിത് യരുശലേം ദേവാലയം പുനഃപ്രതിഷ്ഠിച്ചു. ഇതിന്റെ ഓർമ്മക്കായിട്ടാണ് യേശുദൻമാർ പ്രതിഷ്ഠോത്സവപ്പെരുന്നാൾ ആചരിച്ചത്.

അന്തിയോക്കസ് എപ്പിഫാനസിനു പകരം പ്രലോഭകനായ സാത്താൻ നമ്മെ അശുദ്ധമാക്കിക്കൊണ്ടിരിക്കുന്നു. ധനം, അധികാരം, തുടങ്ങിയവ ദൈവത്തെക്കാൾ നമ്മുടെ ജീവിത ലക്ഷ്യമായി മാറുമ്പോൾ ഹൂദോസ് ഈത്തോ നമ്മളിൽ നവ ചൈതന്യം നിറയ്ക്കണം. നമ്മളെ സുഗന്ധയാഗമായി ദൈവത്തിന് പ്രതിഷ്ഠിക്കണം.

പ്രകൃതിയിലൂടെ ദൈവം ശബ്ദിക്കുന്നു. "ആകാശം ദൈവത്തിന്റെ മഹത്വത്തെ വർണ്ണിക്കുന്നു. ആകാശ വിതാനം അവന്റെ കൈവേലയെ പ്രസിദ്ധമാക്കുന്നു. സങ്കീർത്തനക്കാരൻ 19:1 പറയുന്നു. തിരുവചനങ്ങളിലൂടെയും, ആരാധനകളിലൂടെയും, പ്രാർത്ഥനകളിലൂടെയും, ധ്യാനങ്ങളിലൂടെയും ദൈവശബ്ദം കേൾക്കാം. അതിനൊക്കെ നാം ചെവി കൊടുക്കാറുണ്ടോ. ദൈവശബ്ദം സ്നേഹത്താൽ നിറഞ്ഞതാണ്. അത് സ്നേഹശബ്ദമാണ്. സകല കഷ്ടങ്ങളിൽ നിന്നും വിടുവിക്കുന്ന ശബ്ദമാണ്. "നീതിമാൻ നിലവിളിച്ചു. യഹോവ കേട്ടു. സകല കഷ്ടങ്ങളിൽ നിന്നും അവരെ വിടുവിച്ചു" (സങ്കീ. 34:17). ജീവിതത്തിന് ദിശാബോധം നൽകുന്ന ശബ്ദമാണ്. ദമസ്ക്കോസിൽ ശൗലിന് ലഭിക്കുന്നത്. ഇത് ദിശാബോധത്തിന്റെ ശബ്ദമാണ്. ദൈവശബ്ദത്തിൽ നിന്ന് അകലുന്നതാണ് പുതിയ കാലത്തിന്റെ പ്രതിസന്ധി. ദേവാലയത്തിലെ ഉച്ചഭാഷണിയുടെ ശബ്ദം കൂട്ടുന്നതിലല്ല മനുഷ്യന്റെ കാതോർക്കലിലാണ് കാര്യം.

**2. നിത്യജീവനെപ്പറ്റിയുള്ള അവബോധം**

വെള്ളത്തിലെ കുമിളപോലെ പെട്ടെന്നുണ്ടായി മറയുന്ന ഒന്നല്ല. നിത്യജീവനെക്കുറിച്ചുള്ള ഭക്തന്റെ ബോധം. ദൈവത്തിൽ നിന്ന് മനുഷ്യന് ലഭിക്കുന്ന നിത്യനൻമയാണത്. 'ഞാൻ അവർക്ക് നിത്യജീവൻ കൊടുക്കുന്നു'(വി. യോഹ. 10:27) എന്ന് പറയുന്നു. മനുഷ്യർ നിത്യവൃത്തിക്കായി ഭാരപ്പെടേണ്ട നിമിഷങ്ങളിലൂടെ കടന്നുപോകേണ്ടവരാണ്. വിശപ്പും, ദാഹവും, ശത്രുഭീഷണിയും അനുദിനമുണ്ട്. അവയെ അതിജീവിക്കുന്നതൊപ്പം ആത്മാവിന് പ്രാധാന്യം നൽകി ജീവിക്കുന്നവരാണ് ഭക്തന്മാർ. പരിശുദ്ധാത്മാവിന്റെ നിവാസവും നടത്തിപ്പും എന്തെന്ന് തിരിച്ചറിഞ്ഞെങ്കിലേ യേശുതമ്പുരാൻ വാഗ്ദാനം ചെയ്യുന്ന നിത്യജീവനിലേക്ക് ചെന്നെത്തുവാൻ സാധിക്കൂ ഓരോ മനുഷ്യന്റെ മുൻപിലും രണ്ടു വഴികളുണ്ട്. ഒന്ന് ജീവിതത്തിന്റെ വഴി, അത് നമ്മേ നിത്യമരണത്തിലേക്ക് നയിക്കും. രണ്ട് ആത്മാവിന്റെ വഴി അത് നമ്മെ നിത്യ ജീവനിലേക്ക് വഴിനടത്തും. ഗ്രീക്ക് പുരാണത്തിലെ നാർസ്സിസ് ജലാശയത്തിൽ തന്റെ നിഴലിനെ സ്നേഹിച്ച്, ആരാധിച്ച് മരിച്ചതുപോലെ ജഡികമായതിനെ ആരാധിച്ച് കുമിതം ഹോമിക്കുന്ന നവയുഗ നാർസ്സിസുമാരുടെ എണ്ണം ഇന്ന് വർദ്ധിക്കുന്നു. അധികാരത്തിന്റെ കസേരയിൽ കൂടുതൽ അമർന്നരിക്കുവാനും നരവിരുദ്ധ ലേപനങ്ങൾ ഉപയോഗിച്ച് പ്രായം മറയ്ക്കാനും സ്തുതിപാഠകരുടെ സ്തുതികളിൽ അഭിരമിക്കാനും, നിത്യജീവന്റെ പേരിൽ സ്വജീവിതം ധന്യമാക്കുവാനും ശ്രമിക്കുന്ന ലോകത്തോടുള്ള ഓർമ്മപ്പെടുത്തലാണ് നിത്യജീവന്റെ അനുഭവം' നിത്യജീവനിലേക്ക് വളരാൻ വീണ്ടും ജനനത്തെപ്പറ്റി നിക്കോദിമോസിനെ കർത്താവ് ഓർമ്മിപ്പിക്കുന്നു. ആത്മ തപനത്തിന്റെ വീണ്ടും ജനനങ്ങൾ ഉണ്ടായെങ്കിലേ ഒരു പ്രതിഷ്ഠാപ്പെരുന്നാൾ ശ്രേഷ്ഠമാകൂ.

*2014 നവംബർ 16*

## സഖറിയായോടുള്ള അറിയിപ്പ്

വി: ലൂക്കോസ് 1:5-25

പുരോഹിതനായ സഖര്യാവിന്റെയും ഭാര്യയായ എലിസബത്തിന്റെയും കുടുംബത്തിലൂടെ വെളിപ്പെടുന്ന ദൈവിക പദ്ധതിയെയും യോഹന്നാൻ സ്നാപകന്റെ പിറവിയിലേക്ക് നയിക്കുന്ന സംഭവങ്ങളെയും വിവരിക്കുന്നു. ഈ ദിവസത്തിന്റെ ധ്യാന വിഷയം യേശു ക്രിസ്തുവിന്റെ മഹത്തായ പിറവിയിലേക്കുള്ള വഴി ഒരുക്കലുകളാണ്. ഇന്ന് വാർത്തകളുടെയും വാർത്ത സൃഷ്ടിക്കുന്നവരുടെയും കാലമാണ്. ഇന്നത്തെ വാർത്തകൾ മനുഷ്യരിൽ മരവിപ്പ് സൃഷ്ടിക്കുമ്പോൾ മനുഷ്യന് ജീവിക്കുവാൻ പ്രേരണ നൽകുന്ന സഖറിയായോടുള്ള സദ്വാർത്ത നമുക്ക് ധ്യാനമാക്കി തീർക്കാൻ കഴിയണം.

### കുറവുകളിൽ ബന്ധംദൃഢമാക്കിയ ദമ്പതികൾ

'കുഞ്ഞുങ്ങളില്ലാ' എന്നുള്ളത് സഖര്യാവിന്റെ ജീവിതത്തിലെ കുറവായിരുന്നു. കുറവുകളും പ്രതിസന്ധികളും അവരെ തമ്മിലോ അവരെ ദൈവത്തിൽ നിന്നോ അകറ്റിയില്ല. ഇരുവരും ഒറ്റകളായിത്തീരാൻ (വേർപിരിയുവാൻ) ഈ കുറവ് ധാരാളം. പക്ഷെ അവർ കൂടുതൽ അടുത്തു. കാരണം അവരുടെ നടുവിൽ ദൈവം ഉണ്ടായിരുന്നു. ഇരുവർ സംഘം പുത്രനെ ലഭിക്കുമ്പോൾ ദൈവകൃപയിൽ മൂവർ സംഘമായി മാറുകയായിരുന്നു. ഈ മാറ്റം വളരെ വേഗം സിദ്ധിച്ചതല്ല. ദൈവസന്നിധിയിൽ നീതിയോടെയും ന്യായത്തോടെയും ജീവിച്ചു. അവർ കുറ്റമില്ലാത്തവരായിരുന്നു. പാചക രുചി മുതൽ വിവാഹ ദിവസം ധരിച്ച വസ്ത്രത്തിന്റെ കുറവ് വരെ വിവാഹമോചനത്തിലേക്ക് നയിക്കുന്ന കാലമാണിത്. കുടുംബത്തിൽ രാജാവും രാജ്ഞിയുമായിട്ടാണ് ഭാര്യാഭർത്താക്കന്മാർ ജീവിക്കേണ്ടത്. അധികാരത്തിന്റെ പിൻബലത്തിൽ അടിച്ചേൽപ്പിക്കലോ, അടിച്ചമർത്തലോ ആട്ടിപ്പായിക്കലോ അല്ല സ്നേഹത്തിന്റെ നിറവിൽ കുറവുകളെ നിറവുകളാക്കാനാണ്, ബന്ധം സുദൃഢമാക്കേണ്ടവർ ശ്രദ്ധിക്കേണ്ടത്.

അധികാരത്തിൽ ഇരിക്കുന്നവർ എങ്ങനെ വർത്തിക്കണമെന്ന് മഹാകവി കാളിദാസൻ രഘുവംശത്തിൽ വരച്ച് കാട്ടുന്നു. ആ 'ജന്മശുദ്ധാനാം'-ആ ജീവനാന്തം പരിശുദ്ധ ജീവിതം നയിക്കണം. ശരീരശുദ്ധി, മനഃശുദ്ധി വാക്ശുദ്ധി, പ്രവൃത്തിശുദ്ധി ഇവ നാലും അനുഷ്ഠിച്ചെങ്കിലേ ഒരുവൻ ശുദ്ധനാകൂ. സഖര്യാവിലും എലിസബത്തിലും ഈ ശുദ്ധി കണ്ടെത്തുവാൻ കഴിയും. അതുകൊണ്ട് ഒരു കുറവും അവരേ വേർപിരിക്കുവാൻ പര്യാപ്തമായിരുന്നില്ല. എഫേ. 5:28 'ഭർത്താക്കന്മാർ സ്വന്ത ശരീരത്തെ എന്ന പോലെ ഭാര്യയെ സ്നേഹിക്കണ'മെന്ന് പറയുന്നു. സ്വന്തം ശരീരത്തിൽ വൈകല്യം ഉണ്ടെങ്കിലും ആരും ശരീരത്തെ കളയാറില്ല. നിസ്സാര കാര്യങ്ങൾക്ക് വേർപിരിയുന്നവർ, കലഹിക്കുന്നവർ, ഓർക്കുക. കുറവുകൾക്കു നടുവിലും ബന്ധം സുദൃഢമാക്കേണ്ടവരാണു നാം.

### 2. ഉത്തരവാദിത്തങ്ങളോടുള്ള ആത്മാർത്ഥത

കുറിന്റെ ക്രമപ്രകാരം ശുശ്രൂഷ നിർവ്വഹിക്കുന്ന സഖര്യാവ്-വ്യക്തിപരമായ പ്രതിസന്ധികളോ, പ്രായത്തിന്റെ ആധിക്യമോ ഉത്തരവാദിത്തത്തിൽ നിന്ന് അകറ്റിയില്ല. ശുശ്രൂഷ നിർവ്വഹിക്കുന്ന വേളയിൽ വാർത്തയ്ക്കു ദൂതൻ ഗബ്രിയേൽ പ്രത്യക്ഷമാകണമെങ്കിൽ സഖര്യാവിന്റെ സമർപ്പണം പ്രത്യേകം പ്രസ്താവ്യമാണ്. ഉത്തരവാദിത്തങ്ങൾ ശുശ്രൂഷകളായിത്തീരുന്നിടത്ത് ദൈവം പ്രസാദിക്കും. ജനത്തിനുവേണ്ടി സഖര്യാ പുരോഹിതൻ ശുശ്രൂഷ നിർവ്വഹിക്കുന്നിടത്ത് താൻ സ്വയം മറക്കുകയാണ്. ദൂതന്റെ വരവിൽ സഖര്യാവ് പരിഭ്രമിക്കുന്നതിന്റെ ഒരു കാരണം അതു തന്നെയാകാം. നാമോർമ്മിപ്പിക്കാതെ നമ്മെ ഓർക്കുന്ന ദൈവം എത്ര ശ്രേഷ്ഠമായ അനുഭവമാണ്. കുചേലൻ കൃഷ്ണനെ കാണാൻ പോകുമ്പോൾ അവന്റെ ആവലാതികൾ അവൻ മറക്കുന്നു. എന്നാൽ കുചേലനെ കൃഷ്ണൻ മറന്നില്ല. വസ്ത്രത്തിന്റെ തൊങ്ങലിൽ രക്തസ്രാവക്കാരി തൊടുമ്പോൾ സൗഖ്യം അവൾ അറിയുന്നത് അവളെ കർത്താവ് അറിഞ്ഞതുകൊണ്ടാണ്. ഏർപ്പെടുന്ന ഉത്തരവാദിത്തങ്ങളിൽ ലാഭം മാത്രം കാണാൻ ശ്രമിക്കുന്നതും ഉത്തരവാദിത്തങ്ങളെ അനീതിക്കുവേണ്ടി ഉപയോഗിക്കുന്നതും പുതിയ പ്രവണതകളാണ്. പ്രവർത്തന രംഗത്തെ ആത്മാർത്ഥതയില്ലായ്മ രാജ്യത്തിന്റെ വികസനത്തെ വരെ ബാധിക്കുന്നു.

### 3. കുഞ്ഞുങ്ങളെക്കുറിച്ചുള്ള പ്രതീക്ഷ

കുഞ്ഞുങ്ങളെക്കുറിച്ചുള്ള പ്രതീക്ഷ മുളയിടുന്നത് മാതാപിതാക്കളിൽ നിന്നാണ്. ദൈവത്തിന്റെ സർവ്വ കല്പനകളും അനുഷ്ഠിക്കുന്ന മാതാപിതാക്കൾക്ക് ലഭിക്കുന്ന കുഞ്ഞിനെപ്പറ്റി ഇവിടെ പറയുന്നു. "അവന് യോഹന്നാൻ" എന്ന് പേരിടണം. നിനക്ക് സന്തോഷവും ഉല്ലാസവും ഉണ്ടാകും. അവന്റെ ജനനത്തിങ്കൽ പലരും സന്തോഷിക്കും. കർത്താവിന്റെ സന്നിധിയിൽ വലിയവൻ ആകും. വീഞ്ഞും മദ്യവും കുടിക്കുകയില്ല. അമ്മയുടെ ഗർഭത്തിൽ വച്ചു തന്നെ പരിശുദ്ധാത്മാവ് കൊണ്ട് നിറയും (ലൂക്കോ. 1:1,14,15). ഇത് യോഹന്നാൻ സ്നാപകനെപ്പറ്റി മാത്രമുള്ള പ്രതീക്ഷയല്ല. പിറക്കാനിരിക്കുന്ന ഓരോ കുഞ്ഞും എങ്ങനെ ആയിത്തീരേണം എന്നുള്ളിനെപ്പറ്റിയുള്ള ദൈവത്തിന്റെ പ്രതീക്ഷയാണ്. ഓരോ കുഞ്ഞും അനന്ത സാധ്യതകളുമായിട്ടാണ് പിറക്കുന്നത്. ദൈവസന്നിധിയിൽ വലിയവനാകാൻ എത്രപേർക്ക് കഴിയും. ദൈവസന്നിധിയിൽ വലിയവൻ പലപ്പോഴും ലോകത്തിന്റെ ദൃഷ്ടിയിൽ ഭോഷനാകാം. 'ശൈശവേഭ്യസ്തവിദ്യാനാം'. ശൈശവത്തിലേ അവരെ വേണ്ട വിധത്തിൽഅഭ്യസിപ്പിക്കണം. 'ബാലൻ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്ക. അവൻ വൃദ്ധനായാലും അതുവിട്ടുമാറുകയില്ല' (സദൃ. 22:6). മുളയിൽ അറിയാം വിളവ് എന്താണ് ചൊല്ല്. യോഹന്നാൻ സ്നാപകനെ സംബന്ധിച്ച് അത് വളരെ അർത്ഥവത്താണ്. എത്ര പ്രതീക്ഷയോടെയാണ് ഇന്ന് മാതാപിതാക്കൾ മക്കളെ വളർത്തുന്നത്. എന്നാൽ പ്രതീക്ഷക്കൊത്ത് വളർത്താൻ മാതാപിതാക്കൾക്ക് കഴിയുന്നില്ല. സ്വയം മാതൃകയാകാത്തിടത്ത് മക്കളെങ്ങനെ നന്നാകും. ഓർക്കുക, മക്കളെക്കുറിച്ചുള്ള പ്രതീക്ഷകൾ മുളപൊട്ടുന്നത്, മക്കളിലല്ല. മാതാപിതാക്കളിലാണ്.

fr.philitharakan22@gmail.com

1st Death anniversary
15-10-2014



## P.I. PHILIP

**(Warje-Malwadi, Pune)**

**Parakadavil puthenparampil,
Mylamon, Kunnamthanam**

## സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി
## കുമാരപുരം, തിരുവനന്തപുരം

### ചികിത്സാ സഹായം

കുമാരപുരം സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയുടെ 2014-ലെ പെരുന്നാളിന്റെ ഭാഗമായി നിരാലംബരും സാധുക്കളുമായ രോഗികൾക്ക് ചികിത്സാ ധനസഹായം നൽകുന്നു. വിശദവിവരങ്ങൾ രേഖപ്പെടുത്തി വെള്ള പേപ്പറിൽ എഴുതിയ അപേക്ഷയോടൊപ്പം ചികിത്സിക്കുന്ന ഡോക്ടറുടെ/ആശുപത്രിയിയുടെ മൂന്നുമാസത്തിനുള്ളിൽ വാങ്ങിയ സർട്ടിഫിക്കറ്റ് സഹിതം Fr. Jacob C. Philip, Vicar St. Sthomas Orthodox Syrian Church, Kumarapuram, Medical College P.O., Trivandrum-689011 എന്ന വിലാസത്തിൽ 2014 നവംബർ 30-ാം തീയതിക്കു മുമ്പ് ലഭിക്കത്തക്കവണ്ണം അയയ്ക്കേണ്ടതാണ്. ചികിത്സാ സഹായത്തിനുള്ള എല്ലാ അപേക്ഷകളിലും അതാതു പ്രദേശത്തെ ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ ഉണ്ടായിരിക്കേണ്ടതാണ്. താമസിച്ചു കിട്ടുന്നതോ, രോഗത്തിന്റെയും നിലവിലുള്ള ചികിത്സയുടെയും വിശദവിവരങ്ങൾ അടങ്ങാത്തതോ ആയ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

### വിവാഹ ധനസഹായം

തിരുവനന്തപുരം ഭദ്രാസനത്തിൽപ്പെട്ട നിർധനരായ ഓർത്തഡോക്സ് യുവതികളുടെ മാതാപിതാക്കളിൽ നിന്നും വിവാഹധനസഹായ അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷകൾ ബന്ധപ്പെട്ട രേഖകൾ സഹിതം വികാരിയുടെ ശുപാർശയോടുകൂടി മേൽപ്പറഞ്ഞ വിലാസത്തിൽ 2014 നവംബർ 30 നു മുമ്പ് ലഭിച്ചിരിക്കേണ്ടതാണ്.

## 3–ാം ചരമ വാർഷികം
(30–10–2014 )



## എം.സി. മാത്യു
(അച്ചൻകുഞ്ഞ്)

മാളിയേക്കമേലയിൽ, പുറമറ്റം

*"ആചാര്യേശാ! മശിഹാ! കൂദാശകളർപ്പിച്ചോരീ-*
*യാചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം'*

എന്ന്, **ദുഃഖാർത്തരായ കുടുംബാംഗങ്ങൾ**

## പാവനസ്മരണയ്ക്ക്



**എ.കെ. കോശി** **ശോശാമ്മ കോശി**
15–10–1992 28–8–1980

## അമ്പിയിൽ, പറക്കോട്

അമ്പിയിൽ കുടുംബാംഗങ്ങൾ

15th Death Anniversary
27-10-2014

17.8.1912



27.10.1999

## ALEYAMMA MATHEW

**VADAKKE VEEDU**
**ERUVA, KAYAMKULAM**

"നിന്റെ മഹത്വമുദിക്കും നാൾ
നില്ക്കണമിവൾ വലഭാഗത്തിൽ"

## ദേവാലയ കൂദാശ

# ചെന്നൈ സെന്റ് തോമസ് മൗണ്ടിൽ പുതിയ ദേവാലയം

ഉത്ഥിതന്റെ മുമ്പിൽ എന്റെ കർത്താവും...എന്റെ ദൈവവുമേ എന്ന വിശ്വാസം പ്രഘോഷിച്ചവൻ..... ചങ്കിലേറ്റിയ വിശ്വാസം മറ്റുള്ളവരിലേക്ക് കൊളുത്തുവയ്ക്കാൻ ഭരതമണ്ണിലേക്ക് ഇറങ്ങിയ തോമാശ്ലീഹായുടെ അന്ത്യ നിമിഷങ്ങൾക്ക് സാക്ഷ്യം വഹിച്ച ചെന്നൈയിലെ സെന്റ് തോമസ് മൗണ്ടിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അഭിമാനമായി പുതിയ ദേവാലയം പൂർത്തീകരിക്കപ്പെട്ടു.

മദ്രാസിന്റെ തെക്ക് 300 അടി ഉയരത്തിൽ സ്ഥിതി ചെയ്യുന്ന സെന്റ് തോമസ് മൗണ്ടിൽ ആയിരക്കണക്കിന് ആളുകളാണ് പ്രാർത്ഥിക്കുവാൻ ആയി എത്തുന്നത്. എ.ഡി. 52-ൽ കേരളത്തിലെത്തിയ തോമാശ്ലീഹാ എ.ഡി. 72-ൽ മദ്രാസിലെ പറങ്കിമലയിൽ (സെന്റ് തോമസ് മൗണ്ട്) കുന്തംകൊണ്ടുള്ള കുത്തേറ്റ് വീരമൃത്യു വരിച്ചതായി ചരിത്രത്തിൽ പറയപ്പെടുന്നു. സമുദ്രനിരപ്പിൽ നിന്ന് 300 അടി ഉയരത്തിൽ സ്ഥിതി ചെയ്യുന്ന 'പറങ്കിമല' മദ്രാസിലെ ഏറ്റവും ഉയരം കൂടിയ പ്രദേശമാണ്. പറങ്കിമലയുടെ തൊട്ടടുത്താണ് മലങ്കര ഓർത്തഡോക്സ് സഭയുടെ പുതിയ ദേവാലയം. ഒട്ടേറെ ചരിത്ര സ്മൃതികളുടെ മണ്ണാണ്, വിശുദ്ധന്റെ ജീവത്യാഗത്താൽ കീർത്തി നേടിയ സെന്റ് തോമസ് മൗണ്ട്. പോർച്ചുഗീസ്, അർമ്മീനിയൻ കപ്പലുകൾക്ക് സമുദ്രതീരത്ത് നങ്കൂരമിടാൻ മൗണ്ടിൽ 16-ാം നൂറ്റാണ്ടിൽ 'വിളക്കുമരം' സ്ഥാപിച്ചിരുന്നു. ഇന്ന് മലമുകളിലുള്ള ദൈവാലയം 1547- ൽ ദൈവമാതാവിന്റെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ളതാണ്. 1724-ൽ മലമുകളിൽ എത്തുന്നതിനുവേണ്ടി 134 നടകൾ പണികഴിപ്പിച്ചു. മലമുകളിലേക്കുള്ള നടകൾ ആരംഭിക്കുന്നതിനടുത്തു തന്നെയാണ് ഓർത്തഡോക്സ് സഭയ്ക്ക് അഭിമാനവും അനുഗ്രഹവുമായി ദൈവമാതാവിന്റെ നാമത്തിൽ പണിത പുതിയ ദേവാലയം.

ഓർത്തഡോക്സ് സഭയുടെ കേരളത്തിനുപുറത്തുള്ള ചരിത്രപ്രസിദ്ധമായ ബ്രോഡ്‌വേ സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ സെന്റ് തോമസ് മൗണ്ടിൽ പുതിയ ദേവാലയം അണിയിച്ചൊരുക്കി സമർപ്പിക്കുകയാണ്.

വലിയ ദൈവനിയോഗങ്ങൾ ഏറ്റുവാങ്ങിയ ബോഡ്‌വേ സെന്റ് തോമസ് കത്തീഡ്രൽ ധന്യതയുടെ നിമിഷങ്ങളായി മാർത്തോമ്മൻ ഗിരി സെന്റ് മേരീസ് ചാപ്പലിന്റെ കൂദാശയെ ദർശിക്കുന്നു. ചെന്നൈയിലെ മറ്റ് ദേവാലയങ്ങളുടെ മാതാവായ ബ്രോഡ്‌വേ കത്തീഡ്രൽ ദേവാലയം കാലം മറയ്ക്കാത്ത ചുവരെഴുത്തുകളിൽ അനുഗ്രഹത്തോടെ കാണപ്പെടട്ടെ. 100-ാം വർഷത്തിലേക്ക് പ്രവേശിക്കുന്ന കത്തീ ഡ്രൽ ദേവാലയത്തെ മലങ്കര ഓർത്തഡോക്സ് സഭയ്ക്കും മദ്രാസ് ഭദ്രാസനത്തിനും അഭിമാനത്തോടെ ദർശിക്കാം.

ഒക്ടോബർ 24,25 (വെള്ളി, ശനി) തീയതികളിലായി 'മാർത്തോമ്മൻ ഗിരി' സെന്റ് മേരീസ് ചാപ്പലിന്റെ കൂദാശ പരിശുദ്ധ കാതോലിക്കാ ബാവാതിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിൽ അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയും അഭി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് തിരുമേനിയും ചേർന്ന് നിർവ്വഹിക്കും. വൈദിക ശ്രേഷ്ഠരും ചെന്നൈയിലെ എല്ലാ ദേവാലയങ്ങളിൽ നിന്നുമുള്ള വിശ്വാസികളും സഹോദരി സഭകളിലെ വൈദികരും ജനങ്ങളും പങ്കെടുക്കും.

**ഫാ. ജിജി മാത്യു, വാകത്താനം** ■

## നിയമിതനായി



കൽക്കട്ട ഭദ്രാസനാധിപൻ **ഡോ. ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ** കേരള സംസ്ഥാന ജൈവ-വൈവിധ്യ ബോർഡിന്റെ സാങ്കേതിക വിദ്ഗദ്ധ സമിതിയംഗമായി നിയമിതനായി. പരിസ്ഥിതി സംരക്ഷണത്തിനും ജൈവ-വൈവിധ്യ റജിസ്റ്റർ തയ്യാറാക്കുന്നതിനും വിദഗ്ദ പിന്തുണ നല്കുക എന്നതും ജൈവ വൈവിധ്യത്തിന്റെ സംരക്ഷണവും ഉപയോഗവും ക്രമമായ പങ്കുവയ്ക്കലും ത്വരിതപ്പെടുത്തുക എന്നതും സമിതിയുടെ ലക്ഷ്യമാണ്.

കേരള സർവ്വകലാശാലയുടെ പരിസ്ഥിതി ജന്തുശാസ്ത്ര വിഭാഗത്തിൽ വിസിറ്റിംഗ് പ്രഫസറായിരുന്ന ഇദ്ദേഹം സഭയുടെ പരിസ്ഥിതി കമ്മീഷൻ വൈസ് പ്രസിഡന്റായും വിവിധ സർവ്വകലാശാലകളിൽ പി.എച്ച്.ഡി. മൂല്യനിർണ്ണയ സമിതി ചെയർമാനായും പ്രവർത്തിക്കുന്നു.



## BRIDE WANTED

Orthodox parents from Kottayam invite proposals for their Son, 26/191, M.Com., PGDM, Working as Assistant Manager in South Indian Bank, from parents of professionaly qualified God fearing Orthodox girls.

Contact:
**9847774021/9846844286**
email: tinso008@gmail.com

## BRIDE WANTED

Orthodox parents settled outside Kerala invite proposal for their son 27yrs MBA, employed with good position having mild physical deformity, seeking alliance from any Christian denomination. No bar for financial background.

Contact:
**07678005785 / 09819305066**

## BRIDE GROOM WANTED

ഓർത്തഡോക്സ് യുവതി (24) വയസ്സ്, 160 cm B-Tech-IT (Software Engineer Info Park Ernakulam) ഇടത്തരം കുടുംബം ഓർത്തഡോക്സ് സഭാംഗമായ ദൈവഭയമുള്ള യുവാക്കളുടെ മാതാപിതാക്കളിൽ നിന്നും വിവാഹാലോചനകൾ ക്ഷണിച്ചു കൊള്ളുന്നു.

Contact: **9447559520**

## BRIDE GROOM WANTED

Orthodox parents from Thiruvalla invite marriage proposals for daughter 25 / 163 B.Tech – E. C (NIT). Presently working in Sydney, Australia (on deputation) and coming back in Nov / Dec 2014. Request proposals from parents of Orthodox / Jacobite grooms B.Tech / M.Tech / other suitably qualified.

Contact: 00973 39940112 / 00973 39025824
Email: EAPPEN_KONDOOR@HOTMAIL.COM
M4 ID 4059451

## In Everloving Memory of

**MARIAMMA MATHEN**
2nd Anniversary, 03-11-2014

**GEEVAGHESE MATHEN**
6th Anniversary, 17-10-2014



Gone but never forgotten
will meet in the heavenly abode

Children, Grand Children & Great Grand Child
Chakkalayil House, Kizhakkumbhagom, Niranam

# സഞ്ചാരസുവിശേഷത്തിൽ സുവർണ്ണ ജൂബിലി

■ ഫാ. മനോജ് മാത്യു ■



എം. ടി. ശമുവേൽ റമ്പാൻ

മലങ്കര ഓർത്തഡോക്സ് സഭയിൽ സുവിശേഷ പ്രവർത്തനം നടത്തുന്ന സ്ലീബാദാസ സമൂഹത്തിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ കല്പന പ്രകാരം 1964 സെപ്റ്റംബർ 26-ന് തീയതി സ്ലീബാദാസ സമൂഹത്തിന്റെ ആസ്ഥാനമായ കണ്ടനാട് കർമ്മേൽ ദയറായിൽ എം. ടി. ശമുവേൽ എത്തിച്ചേർന്നു. മൂന്ന് ദിവസം ദയറായിൽ താമസിച്ചിട്ട് സുവിശേഷ പ്രവർത്തന രംഗങ്ങളിലേക്ക് ഒസ്താത്തിയോസ് തിരുമേനി ഒരു സ്ലീബാദാസന്റെ കൂടെ കൂത്താട്ടുകുളം സെന്ററിലേക്ക് വിട്ടു. അവിടെ എട്ട് ഇടവകയിലുള്ള സ്ലീബാദാസ സമൂഹം കുടുംബങ്ങളെ കാണുവാനും അവർക്ക് ഉപദേശം നൽകുവാനുമുള്ള കാര്യങ്ങൾ തിരുമേനിയിൽ നിന്ന് ചുരുങ്ങിയ ദിവസം കൊണ്ട് മനസ്സിലാക്കി. പത്ത് ദിവസം കൊണ്ട് ശമുവേലിനെ സ്ലീബാദാസ കുടുംബങ്ങളെ പരിചയപ്പെടുത്തി. അവിടെ ഏഴ് വർഷം പാലക്കുഴ പള്ളിയിൽ താമസിച്ച് സുവിശേഷ പ്രവർത്തനങ്ങൾ ചെയ്തു. എല്ലാ ഞായറാഴ്ചയും വൈകിട്ട് ചേങ്ങല കൊട്ടി സ്ലീബാദാസ കുടുംബാംഗങ്ങൾ കൂട്ടമായി താമസിക്കുന്ന സ്ഥലത്ത് പ്രാർത്ഥനയും യോഗവും നടത്തുമായിരുന്നു. ചിത്രചുരുൾ കാണിച്ച് ക്ലാസ്സെടുക്കുകയും പ്രസംഗിക്കുകയും ചെയ്തു. ഇരുപതാമത്തെ വയസ്സിൽ സുവിശേഷ പ്രവർത്തനത്തിന് ഇറങ്ങിയപ്പോൾ സ്വന്തം കുടുംബത്തിൽ ആദ്യം എതിർപ്പുണ്ടായിരുന്നു. അതെല്ലാം അവഗണിച്ച് മുന്നോട്ട് പ്രവർത്തിക്കുവൻ സാധിച്ചു. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ കൂടെ മിഷൻ പ്രവർത്തനവുമായി പല സ്ഥലങ്ങളിലും പോയി. 1968 ഫെബ്രുവരി 2-ന് പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി കാലം ചെയ്യുമ്പോൾ ശമുവേൽ എന്ന സ്ലീബാദാസൻ കൂടെയുണ്ടായിരുന്നു. തിരുമേനിയുടെ കാലശേഷം അന്നത്തെ സമൂഹം സെക്രട്ടറിയായിരുന്ന ഫിലിപ്പോസ് കോർ എപ്പിസ്ക്കോപ്പായുടെ നിർദ്ദേശപ്രകാരം 1970 സെപ്റ്റംബറിൽ കർമ്മേൽ ദയറായിൽ താമസിച്ച് മുളന്തുരുത്തി, കണ്ടനാട്, കരിങ്ങാശ്ര, മാന്തുരത്തേൽ എന്നീ സ്ഥലങ്ങളിലെ സ്ലീബാദാസ കുടുംബങ്ങൾ സന്ദർശിക്കുകയും ആത്മീയ പ്രബോധനങ്ങളും യോഗങ്ങളും നടത്തി.

1972-ൽ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ തിരുമേനിയിൽ നിന്ന് സ്ലീബാദാസനായ ശമുവേൽ ശെമ്മാശ്ശനായി. തുടർന്ന് സ്ലീബാദാസ സമൂഹത്തിൽ സഞ്ചാര മിഷനറിയായി വാർഷിക സഞ്ചാര പരിപാടികളും, സുവിശേഷ വേലയ്ക്കുള്ള പിരിവുകളും, നടത്തുവാൻ പോയി. സഭ യോജിച്ച് നിന്നതിനാൽ സമൂഹം പ്രവർത്തനം നടത്താൻ വളരെ സാധ്യതയുണ്ടായിരുന്നു. 1975 ആയപ്പോൾ സഭയിൽ പ്രശ്നം രൂക്ഷമായി. പല പള്ളികളിലും യോഗങ്ങൾ നടത്താൻ സാധിക്കാത്തതുകൊണ്ട് സ്ലീബാദാസ കുടുംബങ്ങളിൽ യോഗം നടത്തി അവർക്ക് വേണ്ട സഹായം നൽകി. 1977-ൽ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയിൽ നിന്ന് കശീശ്ശാ പട്ടമേറ്റു. പഴയതുപോലെ സുവിശേഷ പ്രവർത്തനങ്ങൾ നടത്തി മലങ്കരസഭയാകമാനം സഞ്ചരിച്ചു. ഈ കാലയളവിൽ പള്ളികളിൽ വച്ച് യോഗം നടത്തുമ്പോൾ എതിർപ്പുകൾ ഉണ്ടായിട്ടുണ്ട്. ചില പള്ളികളിൽ യോഗം നടത്തുന്ന സമയത്ത് ദേഹോപദ്രവവും ഏറ്റിട്ടുണ്ട്. വിധവമാർക്ക് കോടി വസ്ത്രം മുറിക്കുമ്പോൾ ഒരു സഹോദരൻ വന്ന് സ്ലീബാദാസന്റെ കരണത്ത് അടിച്ചു. അത് കഴിഞ്ഞ് അയാൾ കുറെ അസഭ്യം പറഞ്ഞിട്ടു പോയി. വേറെയൊരു സ്ഥലത്ത് വച്ച്, യാത്ര ചെയ്യുമ്പോൾ എതിർകക്ഷികൾ കാർ തടഞ്ഞുനിർത്തി കാറിന്റെ ഗ്ലാസ് പൊട്ടിക്കുകയും കാറിലുണ്ടായിരുന്ന അച്ചനെയും ഡ്രൈവറെയും മർദിക്കുകയും ചെയ്തു. ചുവന്ന കുപ്പായക്കാരുടെ നേതൃത്വത്തിൽ വന്ന സംഘാടകരാണ് അച്ചനെയും ഡ്രൈവറേയും മർദ്ദിച്ചത്. ശരീരക്ഷീണം അനുഭവപ്പെട്ടപ്പോൾ അച്ചനെയും, ഡ്രൈവറെയും കോലഞ്ചേരി മെഡിക്കൽ മിഷൻ ഹോസ്പിറ്റലിൽ അഡ്മിറ്റ് ചെയ്തു. ഇതുപോലെ പല അനുഭവങ്ങളും ഈ സ്ലീബാദാസന് ഉണ്ടായിട്ടുണ്ട്. അങ്കമാലി ഭദ്രാസനത്തിലെ സ്ലീബാ ദാസന്മാർ ഉള്ള പള്ളികളിൽ ചെന്നാൽ പള്ളി തുറന്നു കൊടുക്കാറില്ല. വീട്ടുമുറ്റത്തും, റോഡരികിലും വച്ച് യോഗം നടത്തി. ഗ്രാമപ്രദേശത്ത് ഭക്ഷണം ലഭിക്കാതെ പട്ടിണി കിടന്നിട്ടുണ്ട്. അങ്ങനെ ദിവസങ്ങളും, വർഷങ്ങളും തള്ളിവിട്ടു. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയിൽ നിന്ന് 2006 ഡിസംബർ 23-ന് കർമ്മേൽ ദയറായിൽ വച്ച് റമ്പാൻ സ്ഥാനം സ്വീകരിച്ചു. സ്ലീബാദാസ സമൂഹത്തിന്റെ സെക്രട്ടറിയായി 20 വർഷമായി പ്രവർത്തിച്ചു വരുന്നു. 2008-ൽ വിശുദ്ധ നാട് സന്ദർശിക്കുവാൻ സാധിച്ചു. ബേത്‌ലഹേമിലെ പള്ളിയിൽ വിശുദ്ധ കുർബ്ബാന അർപ്പിച്ചു. വൈദിക പട്ടം ഏറ്റതിനു ശേഷം വടക്കൻ ഇന്ത്യയിൽ പല പള്ളികളിലും കഷ്ടാനുഭവ ആഴ്ചയിലെ ശുശ്രൂഷ നടത്തുവാൻ പോയിട്ടുണ്ട്. വടക്കേ ഇന്ത്യയിലെ വിവിധ സ്ഥലങ്ങൾ സന്ദർശിച്ച് യേശുക്രിസ്തുവിനെ കുറിച്ച് സാക്ഷിച്ചു. ഗൾഫ് പ്രദേശങ്ങളിൽ യു.ഐ.ഇ. കുവൈറ്റ് മുതലായ രാജ്യങ്ങളിൽ പോയി യേശുക്രിസ്തുവിനെ കുറിച്ച് സാക്ഷിക്കുവാൻ സാധിച്ചു. ദൈവത്തിന്റെ അളവറ്റ കൃപയാൽ ഇടയശുശ്രൂഷയിൽ (964 മുതൽ 2014 വരെ) സുവർണ്ണ ജൂബിലി നിറവിലായ വന്ദ്യ ശമുവേൽ റമ്പാച്ചന് ഹൃദയപൂർവ്വമായ ആശംസകൾ. ■

## Ist Death Anniversary, 23-10-2014

Departed on (23/10/2013)



**VADAKE PUTHEN VEEDU**
**EDAMULACKAL**
**ANCHAL,**
**KERALA**

**PARUMALA BHAVAN, ANAND, GUJARAT**

PH: 02692233115, 09574342770, 09447280626

Inserted by Sorrowing Family Members,
Kerala & Gujarat

**Shri. G. VARGHESE (KUNJACHAN) (68)**

---

**4th DEATH ANNIVERSARY, 10.10.2014**



**OLICKAL, VAYALATHALA**
**PATHANAMTHITTA**

*Inserted By:*
Annamma George (Wife)

Mr. Varghese George
- Mini Varghese
Christeena Ann Varghese,
Jithin George Varghese

Mr. Thomas George
- Dincy Thomas
Nathan George Thomas

**O. V. GEORGE**

---

**1-ാം ചരമ വാർഷികം (26-10-2014)**



കല്ലിക്കാട്ട് ഹൗസ്
പത്തിച്ചിറ,
മാവേലിക്കര

എന്ന്,
സന്തപ്ത
കുടുംബാംഗങ്ങൾ

**തങ്കമ്മ ജോർജ്**

---

## 50th DEATH ANNIVERSARY (22-09-2014)



**K. K. CHERIYAN**

**KANDATHILPARAMBIL**
**PATTATHANAM P.O.**
**KOLLAM-691021**

INSERTED BY: SORRWING FAMILY

ഫാ. റ്റിജു എബ്രഹാം, ചെങ്ങന്നൂർ

# പരുമലയിലെ പുണ്യമുദ്ര

പരിശുദ്ധ പരുമല തിരുമേനിയുടെ ചിത്രങ്ങൾ ആഗോളതലത്തിൽ പ്രചരിച്ചിട്ടുണ്ട്. പരുമലതിരുമേനിയുടെ ചിത്രങ്ങൾക്ക് ലോക പ്രശസ്തി പകർന്നവരിൽ പ്രമുഖനാണ് അശീതി കഴിഞ്ഞ ആർട്ടിസ്റ്റ് ബേബി ചെങ്ങന്നൂർ. ജീവിതം മുഴുവൻ പുണ്യവാന്മാരുടെയും സഭാപിതാക്കന്മാരുടെയും ചിത്രങ്ങൾ രചിക്കുന്നതിനായി ജീവിതം സമർപ്പിച്ച ബഥേൽ സെന്റ് ഗ്രീഗോറിയോസ് ഇടവകാംഗമായ ബേബി ചെങ്ങന്നൂർ ചിത്ര രചനയിലെ ജീവിതാനുഭവം പങ്കിടുന്നു:

**ഇതുവരെയുള്ള ജീവിതം വിവരിക്കാമോ?**

ചെറുപ്പം മുതലേ ചിത്രകലയിൽ ഒരു വാസനയുണ്ടായിരുന്നു.ചെറിയ ബോർഡുകൾ വരച്ചാണ് ചിത്രകലയിലേക്കുള്ള തുടക്കം. 1960ൽ ഒരു വഴിത്തിരിവുണ്ടായി. പരുമല സെമിനാരി മാനേജർ കാരിക്കോട്ടച്ചന്റെ (ഫാ.കെ.ബി. മാത്യൂസ്)നിർദ്ദേശപ്രകാരം പരിശുദ്ധ കുറിച്ചി ബാവയുടെ ഒരു ചിത്രം വരച്ച് സമർപ്പിച്ചുകൊണ്ടാണ്. അന്ന് പ. ബാവ എന്റെ തലയിൽ കൈ വച്ച് അനുഗ്രഹിച്ചു. അന്നുമുതലാണ് ചിത്രരചനയിൽ അനുഗ്രഹം എനിക്കുണ്ടായത്.

**ചിത്രകല അസാധാരണ കഴിവാണ്. ഒരു ചിത്രകാരൻ എന്തിനാണ് കൂടുതൽ പ്രാധാന്യം നൽകേണ്ടത്?**

അസാധാരണ കഴിവെന്നൊക്കെ പറയാം...! സത്യത്തിൽ ചിത്രകല ഒരു വരദാനമാണ്. സ്വഭാവ വിശുദ്ധിയും പതറാതെയുള്ള ശ്രദ്ധയുമാണ് ആവശ്യം. സ്വഭാവത്തിൽ വ്യത്യാസം വന്നാൽ പിന്നെ ചിത്രകല അരുത്. ആവശ്യമില്ലാത്ത കാര്യങ്ങൾ ചിന്തിക്കുകപോലും അരുത്.

**ഏതൊരു പ്രവൃത്തിക്കും ഒരുക്കം ആവശ്യമാണ്. എന്തെല്ലാം ഒരുക്കങ്ങളാണ് ചിത്രരചനയ്ക്ക് വേണ്ടത്?**

വരയ്ക്കാനുള്ള ചിത്രത്തെ പറ്റി മനസ്സിൽ വ്യക്തമായ ഒരു ധാരണ ആദ്യമേ തന്നെ ഉണ്ടാകും. പിന്നീടത് പഠിക്കുകയും ധ്യാനിക്കുകയും ചെയ്യും. പരിപൂർണ്ണതയ്ക്കായി ദൈവത്തെ മുറുകെ പിടിക്കുകയും ചെയ്യാറുണ്ട്.

**ജീവിത വിജയത്തിന് കരുത്തേകുവാൻ കൂടെയുണ്ടായിരുന്നവർ...?**

പ്രധാനമായും എന്നെ കൈ തന്ന് പ്രോത്സാഹിപ്പിച്ചതും എന്റെ ഉന്നതിക്ക് കാരണക്കാരനായതും കാരിക്കോട്ടച്ചൻ തന്നെയാണ്. കൂടാതെ, രാജാ രവിവർമ്മയുടെ മകൻ രാമവർമ്മയുടെ ശിഷ്യൻ കല്ലിശേരി എൻ.എൻ.നമ്പ്യരും. അദ്ദേഹം സുഭാഷ് ചന്ദ്രബോസ് നടന്നു വരുന്നത് നോക്കി ചിത്രം വരച്ചയാളാണ്. അത്ര വിദഗ്ദ്ധനായിരുന്നു. അദ്ദേഹം എന്നെ ചിത്രരചനയ്ക്ക് സഹായിച്ചു.



**പരിശുദ്ധ പരുമലതിരുമേനിയുടെ ചായമിട്ട ചിത്രങ്ങൾ സഭയിൽ ആകമാനം പ്രചരിക്കപ്പെടുന്നു. ഈ രൂപത്തിനു പിന്നിലെ അടിസ്ഥാനം?**

എന്റെ ജീവിതാനുഭവം തന്നെയാണ് 1965 ൽ ഹൃദയസംബന്ധമായ അസുഖത്തെ തുടർന്ന് വിദഗ്ദ്ധ ചികിത്സക്കായി പോകുന്നതിനു മുമ്പ് ബഥേൽ പള്ളിയിൽ പോയി പരി. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അനേക സമയമിരുന്ന് പ്രാർത്ഥിച്ചു. അന്ന് രാത്രിയിൽ സ്വപ്നത്തിൽ ഞാൻ, ആ ദൈവസ്വരൂപിയെ കണ്ടു. പരിശുദ്ധ പരുമല തിരുമേനിയെ...!

കുരിശിന്റെ ചുവട്ടിൽ നിൽക്കുന്നതായും എന്റെ തലയിൽ തൊട്ട് പ്രാർത്ഥിക്കുന്നതായും അനുഭവപ്പെട്ടു. ത്വക്കിന്റെ നിറംപോലും വ്യക്തമായിരുന്നു. ഇരുണ്ട നിറത്തിൽ ഡിം ആണ്. പിറ്റെ ദിവസം ആശുപത്രിയിൽ എത്തുമ്പോൾ എനിക്ക് ഒരു രോഗവും ഇല്ല എന്ന് ഡോക്ടർ പറയുകയുണ്ടായി.

**പരുമല തിരുമേനിയുടെ യഥാർത്ഥ ചിത്രങ്ങളിൽ മുഖം ഇടത്തുഭാഗത്തേക്ക് ചെരിഞ്ഞും ഒരു വശത്തേക്ക് നോക്കുന്നതുമായി തോന്നിയിട്ടുണ്ട്. ഇതിന് എന്തെങ്കിലും പ്രാധാന്യം?**

ആ തേജസ്സുറ്റ മുഖത്തിന് നേരേ നോക്കി ചിത്രം വരയ്ക്കാൻ പോലും നമ്മളാരും യോഗ്യരല്ല എന്ന് വേണം കരുതുവാൻ നേരേ നോക്കി

നിൽക്കുന്ന ഒരു ചിത്രം വരയ്ക്കണ മെന്ന് വലിയ ഒരു ആഗ്രഹമുണ്ട്

**ചിത്രകാരൻ പ്രതിസന്ധികൾ ഏറെയാണ് 1902 ൽ ചിത്രം പകർത്തുമ്പോൾ ഡിക്രൂസ് സായിപ്പിന് ഉണ്ടായ അനുഭവ സാക്ഷ്യത്തിന് സമാനമായി എന്തെങ്കിലും അനുഭവങ്ങൾ നേരിടേണ്ടി വന്നിട്ടുണ്ടോ?**

അനവധി അനുഭവങ്ങൾ വിവിധ തരത്തിൽ ഉണ്ടായിട്ടുണ്ട്. മതിയായ ഒരുക്കം കൂടാതെ നടത്തുന്ന ചിത്രരചനകളിൽ പ്രതിസന്ധികൾ ഉണ്ടാകാം .ആ സന്ദർഭത്തിൽ ദൈവത്തിൽ കൂടുതൽ ആശ്രയിച്ച് പ്രതിസന്ധികളെ തരണം ചെയ്തു എന്നു തന്നെ പറയാം.

**ചിത്രരചനയിൽ പൂർണ്ണമായും സമർപ്പിച്ച ജീവിതം എങ്ങനെ കവിതയിലേക്ക് വഴിത്തിരിവായി?**

ദൈവീകമായ ഒരു വഴിത്തിരിവ് ആണത്. കാരണം സാഹിത്യപരമായും. ചിത്രരചനാപരമായും വലിയ പഠനവും അനുഭവവും ഒന്നും എനിക്കില്ല. പരുമലതിരുമേനിയെ കുറിച്ച് ഒരു പാട്ടെഴുതി ബഥേലിലെ റവ. പി.ജി. ജോർജ്ജച്ചനെ കാണിക്കുകയും ഒരു കാസറ്റ് ഇറക്കണമെന്ന് ആഗ്രഹം അറിയിക്കുകയും ചെയ്തു അവിടെ നിന്നും ഗാനഗന്ധർവനായ യേശുദാസിന്റെ അടുക്കൽ ഈ ആഗ്രഹം അറിയിച്ചപ്പോൾ തിരക്കുകൾക്കിടയിലും അദ്ദേഹം അത് പാടാമെന്ന് സമ്മതിച്ചു. അങ്ങനെ പരുമല തിരുമേനിയെക്കുറിച്ച് പ്രശസ്തമായ പല പാട്ടുകളും ഉണ്ടായി.



**ഒരാളെപ്പോലെ ഏഴുപേർ ഉണ്ടന്നാണല്ലോ, ഭാഷ്യം. പരുമല തിരുമേനിയോട് സമാനതകൾ ഉള്ളവരെ ഇതുവരെ കാണുവാനിടയായിട്ടുണ്ടോ?**

പല പിതാക്കന്മാർ തമ്മിലും ആരൂപ സാദൃശ്യങ്ങൾ കണ്ടിട്ടുണ്ട്. ഇത് രസകരമായി തോന്നിയേക്കാം... പത്രത്തിലെ നിര്യാതരായ പംക്തിയിൽ നോക്കുമ്പോൾ ഒരാഴ്ചമുമ്പ് കണ്ടവരുടെ മുഖ സാദൃശ്യം വീണ്ടും കാണുന്നതായി പല പ്രാവശ്യം അനുഭവപ്പെട്ടിട്ടുണ്ട്.

**പരിശുദ്ധ പരുമലതിരുമേനിയുടെയും പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവായുടെയും കബറടക്ക സമയത്തെ മുഖസാദൃശ്യങ്ങളിൽ എന്തെങ്കിലും പ്രകടമായി തോന്നിയിട്ടുണ്ടോ?**

പ. വലിയ ബാവായുടെ വിലാപയാത്രയുടെ അവസരത്തിൽ പലരും ഇത് പറഞ്ഞതോർക്കുന്നു. എന്നാൽ കൂടുതൽ ബോദ്ധ്യമായത് ഈ ചിത്രങ്ങൾ ഒന്നിച്ച് കാണാൻ ഇടയായപ്പോഴാണ്. ഈ ചിത്രങ്ങൾ തമ്മിൽ താരതമ്യപ്പെടുത്തിയാൽ രണ്ടു ഒരുപോലെയാണ് അനുഭവപ്പെടുന്നത്.

**പ്രാചീന സംസ്കാരത്തിൽ പുണ്യമുദ്ര പതിപ്പിച്ച ഈ ഭൂമിയിൽ മലങ്കരയുടെ പരിശുദ്ധനായ പരുമല തിരുമേനിയിൽ കാണുന്ന വ്യത്യസ്തത എന്താണ്?**

നൂറു ശതമാനവും തികഞ്ഞ ദൈവികത്വവും കറതീർന്ന ഭക്തിയും. ഇത് അറിഞ്ഞാകാം പരുമല തിരുമേനിയുടെ ചിത്രം സ്റ്റേറ്റ് മാനുവലിൽ വരെ ചേർക്കാൻ തിരുവനന്തപുരം ദിവാൻ ഉത്തരവായത്.

**ചിത്രകലയിൽ മനസ്സിന് ഉത്തേജനം നല്കുവാൻ എന്തെങ്കിലും പ്രേരകശക്തികളെ ആശ്രയിക്കേണ്ടതായി വന്നിട്ടുണ്ടോ?**

തീർച്ചയായും. ചിലപ്പോഴെന്നല്ല. എപ്പോഴും ആശ്രയിക്കേണ്ടതായി വന്നിട്ടുണ്ട്. അവ എന്റെ സഭയുടെ കാനോനിക നോമ്പും യാമ നമസ്കാരങ്ങളുമാണ്. കുടിശ്ശിഖ ഇല്ലാതെ ദൈവത്തെ വിളിക്കണമെന്നാണ് എന്റെ ആഗ്രഹം.

**തന്റേതായ കഴിവുകൾ അക്ഷരങ്ങളിൽ ചാലിച്ച് കാവ്യഭംഗി വരുത്തി കൃതികൾ ആക്കുന്നവൻ 'എഴുത്തുകാരൻ' ശുദ്ധമായ സംഗീതം കളങ്കമില്ലാതെ അവതരിപ്പിക്കുന്നവൻ 'സംഗീതജ്ഞൻ' അങ്ങനെയെങ്കിൽ അറിവിന്റെയും അനുഭവത്തിന്റെയും വെളിച്ചത്തിൽ ആരാണ് നല്ല 'ചിത്രകാരൻ'**

ഛായയ്ക്ക് വ്യത്യാസമില്ലാതെ പൂർണ്ണമായ ചിത്രം വരച്ച് അതിന് ജീവൻ നല്കുന്നവനാണ് നല്ല ചിത്രകാരൻ

**ജീവിതത്തിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ മറക്കാനാകാത്ത എന്തെങ്കിലും?**

ഞാൻ ചെറുപ്പത്തിൽ ചാടുരുട്ടി പൊതേൽ കുളം (ഇന്നത്തെ ബഥേൽ അരമന) വഴി പോകുമ്പോൾ ഒരു ആൾക്കൂട്ടം കണ്ട് തിരിഞ്ഞുനോക്കുമ്പോൾ പുത്തൻ കാവിൽ കൊച്ചുതിരുമേനിയാണ്. ഞാൻ അടുത്ത വീട്ടിൽനിന്ന് ഒരു ചൂരൽ കസേര എടുത്തുകൊണ്ടുവന്ന് തിരുമേനിയെ ഇരുത്തി.

അന്നുമുതൽ തിരുമേനിയുടെ ഗീതങ്ങൾ കേൾക്കാനും സ്വരമാധുര്യം നുകരാനും പ്രസംഗം ആസ്വദിക്കാനും കഴിഞ്ഞു. ഈ ലോകത്തിൽ ഇത്ര കർണ്ണ മനോഹരമായ പാട്ട് ഞാൻ കേട്ടിട്ടില്ല. അതൊരിക്കലും മറക്കില്ല.

പരി. കുറിച്ചി ബാവയെ കണ്ട സന്ദർഭം ഓർക്കുന്നു. മുട്ടിടിച്ചു കൊണ്ട്, ഭയന്നാണ് തിരുമേനിയുടെ മുമ്പിൽ നിന്നത്. ഞാൻ വരച്ച ചിത്രം തിരുമേനി നോക്കിയിട്ട് അദ്ദേഹത്തിന്റെ കരങ്ങൾ എന്റെ തലയിൽ വച്ചു മിനിറ്റുകളോളം പ്രാർത്ഥിച്ചു..... അവസാനം മൂന്ന് കുരിശുകൾ നെറ്റിയിൽ വരച്ചു. (പ. ബാവാ വിതുമ്പലോടെയാണ് കുരിശു വരച്ചത്).

ജോൺ പോൾ മാർപാപ്പാ ഏലിയാ കത്തീഡ്രൽ സന്ദർശിച്ച സമയത്ത് പരി. മാത്യൂസ് പ്രഥമൻ ബാവാ ഞാൻ വരച്ച ചിത്രം മാർപാപ്പയ്ക്ക് സമ്മാനിച്ചു. ഇതൊന്നും ഒരിക്കലും മറക്കില്ല.

* * *

പൗരസ്ത്യ സഭ ചിത്ര കലയ്ക്ക് എന്നും പ്രാധാന്യം നൽകുന്നുണ്ട്. ആ നിലയിൽ മലങ്കരസഭയിൽ തന്റെ മികവ് തെളിയിച്ച വ്യക്തിയാണ് ആർട്ടിസ്റ്റ് ബേബി ചെങ്ങന്നൂർ എന്ന എൻ.ജി. ജോസഫ്. പ്രത്യേകിച്ച് പരിശുദ്ധ പരുമല തിരുമേനിയുടെ ഏറ്റവും കൂടുതൽ ചിത്രങ്ങൾ വരച്ച് ആഗോളതലത്തിൽ പ്രചരിപ്പിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

പരുമലതിരുമേനിയുടെ വ്യത്യസ്ത ചിത്രങ്ങൾ അദ്ദേഹം വര

ച്ചിട്ടുണ്ട്. ആരാധനാ വസ്ത്രങ്ങളണിഞ്ഞ് ബലിപീഠത്തിന്റെ മുമ്പിൽ നിൽക്കുന്ന ചിത്രവും പരുമല തിരുമേനിയുടെ പൂർണ്ണ കായ ചിത്രവും ശ്രദ്ധേയമാണ്. പരുമല കബറിങ്കലുള്ള പരുമല തിരുമേനിയുടെ ഏറ്റവും വലിയ ചിത്രവും (10 അടി ഉയരം 5 അടി വീതി) ആർട്ടിസ്റ്റ് ബേബി ചെങ്ങന്നൂരിന്റെതാണ്.

എൺപതു പിന്നിട്ട ബേബി ചെങ്ങന്നൂരിന്റെ ചിത്രമെഴുത്തിൽ സഹായികളായി അഞ്ചമക്കളും കൂടെ ഉണ്ട്. രണ്ടുപേർ ചിത്രശാലയിലെ പൂർണ്ണസമയ ചിത്രമെഴുത്തിൽ വ്യാപൃതരാണ്. ■

## നിര്യാതയായി



പ്രശസ്ത കാർട്ടൂണിസ്റ്റ് ജോയി കുളനടയുടെ ഭാര്യ തറയിൽ ഗാർഡൻസിൽ രമണി ജോയി (63) നിര്യാതയായി. സംസ്ക്കാരം ഡോ. സഖറിയാസ് മാർ അപ്രേം തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ കുളനട മാന്തളിർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി. പരേത കുണ്ടറ കാഞ്ഞിരത്തും മൂട്ടിൽ കുടുംബാംഗമാണ്.

മക്കൾ: നിതീഷ് മാത്യു (ദുബായ്), ദീപ ആൽബിൻ (ദുബായ്). മരുമക്കൾ: സഞ്ജു നിതീഷ് (ചക്കാലയിൽ, ഏനാത്ത്), ആൽവിൻ വർഗീസ് (നെടുങ്ങാടപ്പള്ളിൽ).

## ഓർമ്മപ്പെരുനാൾ

**ആലുവ:-** കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 107-ാം ഓർമ്മ നവം. 2-ന് ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ.

**ഭിലായ്:-** സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ 7-ാം ഓർമ്മ നവം. 5-ന് ഭിലായ് സെ. തോമസ് ആശ്രമത്തിൽ.

**ആലുവ:-** ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 48-ാം ഓർമ്മ നവംബർ 6-ന് തൃക്കുന്നത്ത് സെമിനാരിയിൽ.

**ദേവലോകം:-** പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 18-ാം ഓർമ്മ നവംബർ 8-ന് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ.

**പത്തനാപുരം:-** ഇയ്യോബ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 3-ാം ഓർമ്മ നവം. 20-ന് പത്തനാപുരം താബോർ ദയറായിൽ.



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

ഒരു സന്യാസി ഹിമാലയത്തിൽ സന്ദർശനം നടത്തുകയായിരുന്നു. ഹിമാലയത്തിന്റെ ഒരു അഗാധമായ ഭാഗത്ത് ശിഷ്യൻമാരോടൊപ്പം അയാൾ ഇറങ്ങി ശൂന്യമായ, മനോഹരമായ ഒരു ഗുഹ കണ്ടെത്തി. ആ ഗുഹ വളരെ മനോഹരമായിരുന്നതിനാൽ ആ രാത്രി അവർ അവിടെ തങ്ങി. പ്രഭാതമായപ്പോൾ ഒരു ഭിക്ഷു കടന്നു വന്ന്. "പുറത്ത് കടക്ക്, ഇതെന്റെ ഗുഹയാണ്"

സന്യാസി പറഞ്ഞു. "ഇതെങ്ങനെയാണ് നിങ്ങളുടെ ഗുഹയാവുക എനിക്ക് മനസ്സിലാവുന്നില്ല. ഇത് പ്രകൃതിദത്തമായ ഒന്നാണ്. നിങ്ങൾക്കിതിൽ അവകാശപ്പെടാനൊന്നുമില്ല. ഇത് നിങ്ങൾ നിർമ്മിച്ചതൊന്നുമല്ല. താങ്കൾ ലോകത്തെ പരിത്യജിച്ചവനാണ്, വീട്, ഭാര്യ , മക്കൾ, സമ്പാദ്യം തുടങ്ങി എല്ലാം ഉപേക്ഷിച്ചവനാണ്. ഇപ്പോൾ അവകാശപ്പെടുന്നത്. ഇതെന്റെ ഗുഹയാണെന്ന്. നിങ്ങൾ ഇതെല്ലാം പരിത്യജിച്ചവനാണ്. ഇത് ആരുടെയും ഗുഹയല്ല"

അയാൾ വളരെ കോപാകുലനായി അയാൾ പറഞ്ഞു "നിങ്ങൾക്കെന്നെ അറിഞ്ഞുകൂടാ ഞാനൊരു അപകടകാരിയായ മനുഷ്യനാണ്! ഞാൻ ഇത് നിങ്ങൾക്ക് വിട്ടുതരികയില്ല. പതിമൂന്ന് വർഷങ്ങളായി ഞാൻ ഈ ഗുഹയിൽ ജീവിക്കുന്നു!"

സന്യാസി കഴിയുന്നത്ര അയാളെ പ്രകോപിപ്പിച്ചു. അയാൾ ജ്വലിക്കുകയായിരുന്നു. ഏറ്റ് മുട്ടാനും കൊല്ലാനും തയ്യാറായി! അതിന് ശേഷം സന്യാസി അയാളോട് പറഞ്ഞു. "ക്ഷമിക്ക്, ഞങ്ങൾ പോവുകയാണ്. ഞങ്ങൾ നിങ്ങളെ കേവലം പ്രകോപിപ്പിക്കുകയായിരുന്നു. ആ പതിമൂന്ന് വർഷം എങ്ങനെയാണ് വെറുതെ കടന്ന് പോയതെന്ന് നിങ്ങളെ കാണിച്ചുതരികയായിരുന്നു. ആ പഴയ മനസ്സ് തന്നെയാണ് നിങ്ങൾക്ക് ഇപ്പോഴുമുള്ളത്".

ഈ ഗുഹ ഇപ്പോൾ നിങ്ങളുടേതാണ്. കാരണം പതിമൂന്ന് വർഷം നിങ്ങൾ ഇവിടെ ജീവിച്ചിട്ടുള്ളതിനാൽ ഈ ഗുഹ നിങ്ങളുടേതാണ്. നിങ്ങളിത് ജനിക്കുമ്പോൾ കൊണ്ടുവന്നതല്ല. നിങ്ങൾ മരിച്ച് പോകുമ്പോൾ കൊണ്ട് പോവുകയുമില്ല. ഞങ്ങൾ എപ്പോഴും ഇവിടെ താമസിക്കാനും പോകുന്നില്ല. കേവലം ഒരു രാത്രിയിലെ താമസം മാത്രം. ഞങ്ങൾ കേവലം യാത്രക്കാർ മാത്രം. ഞങ്ങൾ ഭിക്ഷുക്കളൊന്നുമല്ല. ഞങ്ങൾ ഇവിടെ വന്നത്. എത്ര മാത്രം വിഡ്ഢിത്തരങ്ങളിലൂടെയാണ് മനുഷ്യർ കടന്നു പോകുന്നത് എന്നത് പഠിക്കാനാണ്. നിങ്ങളും പതിമൂന്ന് വർഷമായി അതിൽ കുടുങ്ങിക്കിടക്കുകയാണ്"

നിങ്ങൾക്ക് ഈ ലോകം വെടിയാൻ കഴിയും അപ്പോഴും നിങ്ങൾ അത് തന്നെ ആയിരിക്കുകയും ചെയ്യും. അതേ ലോകം തന്നെ നിങ്ങൾ വീണ്ടും സൃഷ്ടിക്കും. കാരണം നിങ്ങളുടെ മനസ്സ്, നിങ്ങൾ എന്തായിരിക്കുന്നുവോ അതിന്റെ ബ്ലൂപ്രിന്റ് കൊണ്ട് നടക്കുന്നുണ്ട്. ഇത് ലോകം ഉപേക്ഷിക്കുന്നതിന്റെ പ്രശ്നമല്ല. മനസ്സിനെ പരിവർത്തിക്കാത്തതിന്റെ പ്രശ്നമാണ്.

"സ്ഥാനമാറ്റമുണ്ടാകുന്നു,
ഗുരുവായവരോധിക്കപ്പെടുന്നു,
സന്യാസദീക്ഷ കിട്ടുന്നു
വർഷങ്ങളായി ജീവിക്കുന്ന ഗുഹയിൽ നിന്നൊരു
മോചനമുണ്ടാകുന്നില്ല
ചില ഗുഹകൾ സംരക്ഷിക്കാൻ വേണ്ടി മാത്രം നാം എത്ര പരാക്രമപ്പെടുന്നു. ഇങ്ങനെയൊക്കെ ഒരു ഗുഹ സംരക്ഷിച്ച് കാമ്പില്ലാതെ ജീവിക്കുന്നവനെ ദൈവം പുഛിക്കുന്നുണ്ടാവില്ലേ?"

E-mail: fr.thirumangalam@gmail.com

## പുസ്തകശാല

### സഭ പരിസ്ഥിതി ആദ്ധ്യാത്മികത

ഫാ. ഡോ. കെ. എം. ജോർജ്




സഭാ പരിസ്ഥിതി, ആദ്ധ്യാത്മീകത എന്നീ മൂന്നു വിഭാഗങ്ങളിലായി 32 ലേഖനങ്ങൾ. ഓരോ വിഷയവും വേദശാസ്ത്ര അടിസ്ഥാനത്തിൽ സമഗ്രമായി വിശകലനം ചെയ്തിരിക്കുന്ന ഈ കൃതി ആദ്ധ്യാത്മീകതയുടെ പ്രകാശരേഖ ആണ്.

സി.എസ്.എസ്. തിരുവല്ല, പേജ് 216, വില 150

### Book of Guides

Trans.: Fr. Dr. B. Varghese




This translation is based on the syriac text published by Bedjan in 1898. It is invarably useful for the students of syriac language and those who are interested in 'syriac Canon law'. MOC Publications, pages 164, Rs. 250/-

### അവർ ഒന്നാകുന്നു




ക്രിസ്തീയ ദാമ്പത്യ ബന്ധത്തിന്റെ ആഴവും അർത്ഥവും അവിഭാജ്യതയും വിശദീകരിക്കുന്ന കൃതി. ദാമ്പത്യ വിശുദ്ധീകരണ വർഷമായ 2014-ൽ ഇടവകകളിൽ ബോധന ക്ലാസ്സുകൾക്കുള്ള പഠന ഗ്രന്ഥം. 30 ലേഖനങ്ങളുടെ സമാഹാരം. പേജ്. 225, വില. 100, മാനവശക്തീകരണ വിഭാഗം പ്രസിദ്ധീകരണം.

### Seventy Questions

Very. Rev. Dr. K. L. Mathew Vaidyan




This book of catechism is intended for the edification of the youth. It deals about the features of the valuable Christian traditions. Hagious Books, Mavelikara-2. p. 64, Rs. 50



## കാശ്മീരിലെ

25-ാം പേജിൽ നിന്നു തുടർച്ച...

ഹോട്ടലിന്റെ മുകളിലൂടെ ഇടയ്ക്കിടെ മൂളിപറക്കുന്ന ഹെലികോപ്റ്ററുകളുടെ സഹായത്തിനായി തുണി കഷണങ്ങൾ കോലിൽക്കെട്ടി ഉയർത്തി വീശിയെങ്കിലും നിരാശ മാത്രമായിരുന്നു ഫലം. വെള്ളം രണ്ടാം നിലയിലേക്കും കയറി തുടങ്ങി. ഭാഗ്യമെന്നു പറയട്ടെ മൂന്നാം ദിവസം ഉച്ചയോടെ ഹോട്ടൽ ഉടമ എവിടെനിന്നോ ഒരു ചെറുവള്ളം സംഘടിപ്പിച്ചു. ജനലിൽ തുണികൾ കൂട്ടികെട്ടി അതിൽ തൂങ്ങി ഓരോരുത്തരായി മറ്റുള്ളവരുടെ സഹായത്താൽ വള്ളത്തിലേക്കു ഊർന്നിറങ്ങി. അഞ്ചു പേർക്കു മാത്രം കയറാവുന്ന ഒരു ചെറിയ വള്ളമായിരുന്നു അത്. അങ്ങനെ ഒരു വിധം ഒരു കിലോമീറ്ററോളം ദൂരത്തിൽ വെള്ളമെത്താത്ത ഒരു കരപ്രദേശത്ത് പല ട്രിപ്പുകളായി ഞങ്ങളെ എത്തിച്ചു. കരയിലെത്തിയ ഞങ്ങളുടെ സംഘം ഏതോ ഊടുവഴികളിലൂടെ എട്ടു കിലോമീറ്റർ നടന്ന് രാജ്ഭവൻ പരിസരത്ത് പട്ടാള ക്യാമ്പിനടുത്തുള്ള ഹെലിപാഡിനടുത്തെത്തി.

അവിടെ നിന്നാണ് സൈന്യം ഹെലികോപ്റ്ററിൽ ജനത്തെ ശ്രീനഗർ എയർപോർട്ടിൽ എത്തിക്കുന്നത്. ഏറെ പ്രതീക്ഷയോടെ അവിടെ എത്തിയ ഞങ്ങൾ കണ്ട കാഴ്ച അമ്പതിനായിരത്തിലേറെ വരുന്ന മനുഷ്യ ക്യൂവാണ്. ഒരു ഹെലികോപ്റ്ററിൽ കയറാവുന്നവരുടെ എണ്ണം 25-ൽ താഴെ മാത്രം. ലഗേജുകളുമായി ഉച്ചയ്ക്കു 2 മണി മുതൽ വൈകുന്നേരം 7 മണി വരെ അവിടെ നിന്ന നില്പിൽ കാത്തു നിന്നു. കുടിക്കാൻ വെള്ളമില്ല. നാവുകൾ ഉണങ്ങിവരണ്ടു. അപ്പോഴിതാ യാതൊരു മുന്നറിയിപ്പുമില്ലാതെ ഇടിവെട്ടും ശബ്ദത്തിൽ പട്ടാള മേധാവിയുടെ അറിയിപ്പെത്തി. 'ഹെലികോപ്റ്റർ ഇന്നത്തെ സർവ്വീസ് നിറുത്തിയിരിക്കുന്നു'. നാളെ രാവിലെ 7-ന് വരുക. ഇടവെട്ടേറ്റവനെ കരിമൂർഖൻ കടിച്ച അനുഭവം. 8 കിലോമിറ്റർ നടപ്പിന്റെയും 5 മണിക്കൂർ കാത്തുനില്പിന്റേയും ക്ഷീണം ഊഹിക്കാവുന്നതേയുള്ളു. ഇതിനിടെ പട്ടാളം കുറച്ച് ടെന്റുകൾ കൊണ്ടുവന്നു. അതിലൊന്ന് സംഘടിപ്പിച്ച് രാജ്ഭവൻ വളപ്പിലെ ഗോൾഫ് കോഴ്സ് ഗ്രൗണ്ടിൽ വലിച്ചുകെട്ടി. സാമാന്യം നല്ല തണുപ്പ്. താഴെ വെറുമൊരു പ്ലാസ്റ്റിക് ഷീറ്റ്. കിടന്നുവെന്നു വരുത്തി, നേരം വെളുപ്പിച്ചു.

ജോണി വെണ്ടറപ്പിള്ളി, മുക്കടയ്ക്കൽ ജോണി, മാറിപടവിൽ മാത്തുക്കുട്ടി എന്നിവരുടെ കുടുംബവും എന്റെ കുടുംബത്തിലെ ഏഴ് അംഗങ്ങളും ഉൾപ്പെടെ 15 പേരടങ്ങുന്നതായിരുന്ന ഞങ്ങളുടെ ഗ്രൂപ്പ്. സകല ആശയും നഷ്ടപ്പെട്ട നിമിഷങ്ങൾ. ഇനി അവശേഷിപ്പിക്കുന്നത് ഒന്നേ ഒന്നു മാത്രം-മരണം.

അതേ, ദൈവത്തിന്റെ അത്ഭുത സംരക്ഷണത്തിന്റെ മഹത്വം എത്ര ശ്രേഷ്ഠമെന്ന് രുചിച്ചറിഞ്ഞ നിമിഷങ്ങൾ. ദൈവത്തെ സ്നേഹിക്കുന്നവർക്ക് അവിടുത്തെ പദ്ധതി അനുസരിച്ച് വിളിക്കപ്പെട്ടവർക്ക് അവിടുന്ന് സകലവും നന്മയ്ക്കായി പരിണമിപ്പിക്കുമെന്ന സത്യം ആഴത്തിൽ ഗ്രഹിച്ച നിമിഷം.

അത്ഭുതമെന്നല്ലാതെ എന്തു പറയാൻ. 11 മണിയോടെ ഞങ്ങളുടെ ടെന്റായിരുന്ന സ്ഥലത്ത് 'ഇതാ ഒരു ഹെലികോപ്റ്റർ. അതിനു മുമ്പായി സൈന്യം' ഞങ്ങൾ കിടന്നിരുന്ന പ്രദേശം വളഞ്ഞിരുന്നു. ആരേയും അകത്തേയ്ക്കു പ്രവേശിപ്പിച്ചില്ല. ഞങ്ങൾ ടെന്റിലുണ്ടായിരുന്ന 350 ഓളം പേരെ ഒന്നിനുപിറകെ ഒന്നായി പറന്നിറങ്ങിയ ഹെലികോപ്റ്ററുകളിൽ ശ്രീനഗർ എയർപോർട്ടിൽ എത്തിച്ചു. പട്ടാള ക്യാമ്പിലെ ഹെലിപാഡ് തലേന്ന് അവിടെ തമ്പടിച്ചിരുന്ന ആയിരങ്ങൾ അതിക്രമിച്ചു കയറി ഇരിപ്പുറപ്പിച്ചതിനാലാണ് ഞങ്ങൾ അന്തിയുറങ്ങിയ സ്ഥലത്ത് ഹെലികോപ്റ്റർ ഇറങ്ങാൻ ഇടയായത്. ആ സമയം എയർപോർട്ടിലേക്കുള്ള റോഡുകളിൽ 22 അടിയോളം വെള്ളം ഉയർന്നിരുന്നു.

പിന്നീടെല്ലാം ഒരു സ്വപ്നത്തിലെന്നപോലെയായിരുന്നു. ശ്രീനഗറിലെത്തിയ ഞങ്ങളെ കാത്ത് കിടന്ന തായ് ഇൻഡ്യഗോയുടെ ഭീമാകാരമായ ഒരു വിമാനത്തിൽ ഞങ്ങൾ വെറും 50-ൽ താഴെ മാത്രം യാത്രക്കാരുമായി മുംബൈയ്ക്ക് തിരിച്ചു. വൈകുന്നേരം വൈകി എത്തിയ ഞങ്ങളെ പ്രതി ഒന്നര മണിക്കൂറിലേറെ പിടിച്ചിട്ടിരുന്ന ഇൻഡ്യഗോയുടെ തന്നെ മറ്റൊരു വിമാനത്തിൽ ടിക്കറ്റോ ചെക്കിംങ്ങോ ഒന്നും കൂടാതെ പത്തുമിനിട്ടിനുള്ളിൽ കയറ്റി യാത്ര അയച്ചു. രാത്രി പത്തര മണിയോടെ സ്വന്തം മണ്ണിൽ, നെടുമ്പാശ്ശേരി വിമാനത്താവളത്തിൽ, വന്നിറങ്ങിയപ്പോൾ അഗ്നി നരകത്തിൽ നിന്നും പറുദീസായുടെ പരമാനന്ദങ്ങളിലേക്ക് പറന്നിറങ്ങിയ അനുഭവം. ■



## പിൻവഴി



# മാധ്യമങ്ങൾ മനസ്സിനെ വിശുദ്ധിയിലേയ്ക്ക് നയിക്കണം

## - കാനായി കുഞ്ഞിരാമൻ

കോട്ടയം:- മാധ്യമങ്ങൾ മനുഷ്യ മനസ്സിനെ വിശുദ്ധിയിലേക്ക് നയിക്കണമെന്ന് പ്രശസ്ത ശില്പി കാനായി കുഞ്ഞിരാമൻ പ്രസ്താവിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക മാധ്യമമായ മലങ്കരസഭാ മാസികയുടെ ആഭിമുഖ്യത്തിൽ നടത്തിയ മാധ്യമ ശില്പശാല ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

മാധ്യമങ്ങൾ നീതിയുടെ പക്ഷം ചേർന്ന് മനുഷ്യബന്ധം സ്നേഹത്തിൽ നിലനിർത്തുവാൻ പരിശ്രമിക്കണം. മാധ്യമങ്ങൾ കലാമൂല്യം നിലനിർത്തണം. കലകളുടെ ശക്തി മാധ്യമങ്ങൾ തിരിച്ചറിയണം. മനുഷ്യ മനസ്സാണ് ഏറ്റവും ശക്തമായ മാധ്യമം. നീതിയും ഈശ്വര ചൈതന്യവും പ്രതിഫലിച്ചെങ്കിൽ മാത്രമേ ഉത്തമ കലാസൃഷ്ടി നിർവ്വഹിക്കുവാൻ കഴിയു എന്ന് കാനായി കുഞ്ഞിരാമൻ പറഞ്ഞു.

ബാഹ്യവും ആന്തരീകവുമായ ഇന്ദ്രീയങ്ങൾ വിശുദ്ധീകരിക്കപ്പെടണം. സ്വാർത്ഥതയില്ലാത്ത ജീവിത ശൈലി വളർത്തിയെങ്കിൽ മാത്രമെ ഉത്തമ മനസ്സ് രൂപപ്പെടുകയുള്ളു. മനസ്സിനെ മനസ്സിലാക്കുവാൻ കഴിയണം. ശരീരത്തിനും ആത്മാവിനും മധ്യേയുള്ളതാണ് മനസ്. മാധ്യമം - പുസ്തകവും മാസികയല്ല. ഏറ്റവും ശക്തമായ മാധ്യമം മനസാണ്. മനസ്സായ മാധ്യമത്തെ ശാരീരികമായി മനസ്സിലാക്കിയെങ്കിൽ മാത്രമേ ലോകത്ത് ശാന്തിയും സമാധാനവും നിലനിർത്തുവാൻ കഴിയൂ. എല്ലാ മതവും മനുഷ്യനെ നന്മയിലേക്ക് നയിക്കുന്നതാണ്. മാധ്യമങ്ങൾക്കും മനുഷ്യനെ നന്മയിലേക്ക് നയിക്കുവാനുള്ള ഉത്തരവാദിത്വം വളരെയാണ്. മതങ്ങൾ ഭക്തജനങ്ങൾക്ക് സംശയങ്ങൾക്ക് ഉത്തരം നൽകുവാനുള്ള അവസരം ഉണ്ടാകണം. ക്രിസ്തു സംവാദത്തിലൂടെയാണ് ആശയങ്ങൾ സംവേദിച്ചത്. മാധ്യമങ്ങളും മതങ്ങളും ക്രിയാത്മകമായ സംവാദങ്ങൾക്ക് അവസരം കൊടുക്കണമെന്നും കാനായി കുഞ്ഞിരാമൻ പറഞ്ഞു.

ദേവലോകം കാതോലിക്കേറ്റ് അരമന മാനേജർ ഫാ. എം.കെ. കുര്യൻ അദ്ധ്യക്ഷത വഹിച്ചു. ചീഫ് എഡിറ്റർ ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ദീപു ഫിലിപ്പ്, സഭാ മാനേജിംഗ് കമ്മറ്റി അംഗം വി.സി. ചെറിയാൻ, കെ..എ. ജോൺ, ജിന്റോ കെ. വർഗീസ് എന്നിവർ പ്രസംഗിച്ചു.

ചർച്ചകൾക്ക് സാജൻ ജോൺ, ചാക്കോ വർഗീസ് (പൂന), പി.കൊച്ചു ജോർജ്, ബിനോയി തങ്കച്ചൻ, സൂസമ്മ ചാണ്ടി, റ്റി. കെ. ജോൺ, എന്നിവർ നേതൃത്വം നൽകി.

ആറു വർഷത്തേക്ക് ആയിരം രൂപാ നിരക്കിൽ മലങ്കരസഭ മാസിക ലഭ്യമാക്കുന്ന 'വീടിനൊരു മലങ്കര സഭ' എന്ന പദ്ധതിയും, പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ സുവർണ്ണ ജൂബിലിയോട് അനുബന്ധിച്ച് മലങ്കരസഭാ മാസിക പ്രതിനിധീകരിക്കുന്ന പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ജീവിതവും ദർശനവും എന്ന ഗ്രന്ഥത്തിന്റെ ബ്രോഷറും പ്രകാശനം ചെയ്തു.

വിവിധ ഭദ്രാസനങ്ങളിൽ നിന്നും എത്തിയ മലങ്കരസഭാ മാസികയുടെ പ്രതിനിധികൾ യോഗത്തിൽ പങ്കെടുത്തു. ■



# കങ്ങഴ പള്ളി കൂദാശ

# ഇറത്താഴും കൂദേശ്കുദിശിനും

ഡോ.എം. കുര്യൻ തോമസ്



ദേവാലയങ്ങൾ ഉണ്ടായകാലം മുതൽ അതിനു ചമയങ്ങളും വികസിച്ചു വന്നിട്ടുണ്ട്. പ്രാദേശിക പവിത്രതാസങ്കൽപമാണ് ഇത്തരം അലങ്കാരങ്ങളുടെ രൂപീ കരണത്തിൽ മുഖ്യപങ്കുവഹിക്കുന്നത്. അനുബന്ധ നിർമ്മിതികളുടെ കാര്യവും വിഭിന്നമല്ല. 1498-ൽ ആരംഭിച്ച കേരളത്തിലെ പോർട്ടുഗീസ് അധിനിവേശം നസ്രാണിക്ക് ഭീമമായ സാമ്പത്തിക നേട്ടം പ്രദാനം ചെയ്തു. 16-ാം നൂറ്റാണ്ടിന്റെ ആദ്യപകുതിയിൽ നസ്രാണി-റോമൻ കത്തോലിക്കാബന്ധം താരതമ്യേന സംഘർഷ രഹിതമായിരുന്നു. അതിനാൽ ജസ്യൂട്ട് മിഷനറിമാർക്ക് നസ്രാണി ദേവാലയ നിർമ്മിതിയിൽ പ്രകടമായ സ്വാധീനം ചെലുത്താൻ സാധിച്ചു. 16-ാം നൂറ്റാണ്ടിലെ മുട്ടുചിറലിഖിതത്തിൽ നിന്നും ഈ സഹവാസം വ്യക്തമാകുന്നുണ്ട്. അക്കാലത്തെ നസ്രാണി ദേവാലയ സങ്കൽപം റോമൻ കത്തോലിക്കസഭയുടെ പവിത്രതാസങ്കൽപത്തിനനുസരിച്ച് പൂർണ്ണമല്ലായിരുന്നു. അവയിൽ പാശ്ചാത്യ ചിന്തയ്ക്കനുരൂപമായ ഭേദഗതികൾ വരുത്തുവാൻ അവർ ശ്രമിച്ചു.



ഇതിന്റെ ഫലമായി ദേവാലയ വാസ്തുവിദ്യയിൽ ജസ്യൂട്ട് മിഷനറിമാർ പ്രോത്സാഹിപ്പിച്ചിരുന്ന ബാറോക്ക് ശൈലി നസ്രാണികളെയും കാര്യമായി സ്വാധീനിച്ചു. ഈ പശ്ചാത്തലത്തിലാണ് ഇറത്താഴ് നസ്രാണി ദേവാലയത്തിലേയ്ക്ക് കടന്നു വരുന്നത്. റിട്രോടാബുലം (retrotabulam) എന്ന ലത്തീൻ പദത്തിന്റെ കേരളീയ തദ്ഭവമാണ് **ഇറത്താഴ്**. ത്രോണോസിന്റെ പിൻഭാഗത്ത് മറയുടെ രൂപത്തിൽ തടിയിലോ കല്ലിലോ കൊത്തിയോ വരഞ്ഞോ നിർമ്മിച്ച ചിത്രമോ രൂപമോ മൊസൈക്കോ ഉള്ളടക്കം ചെയ്ത ഒരു വാസ്തു നിർമ്മിതി എന്നാണ് ഇറത്താഴിന് വ്യാഖ്യാനം നൽകുന്നത്. ത്രോണോസിന്റെ പിന്നിലെ ഇത്തരം കലാസൃഷ്ടിക്ക് കുറഞ്ഞത് പതിനൊന്നാം നൂറ്റാണ്ടു വരെയെങ്കിലും പഴക്കമുണ്ട്. മൂന്നു തരത്തിലാണ് ഇറത്താഴ് നസ്രാണികൾക്കിടയിൽ ഉപയോഗത്തിൽ വന്നത്. ഒന്നാമതായി, തടിയിൽ നിർമ്മിച്ച് ചിത്രങ്ങൾ ഉള്ളടക്കം ചെയ്തവ. മുളന്തുരുത്തി, പിറവം, കോട്ടയം വലിയപള്ളി തുടങ്ങിയ സ്ഥലങ്ങളിൽ ഇത് ഇന്നുമുണ്ട്. രണ്ടാമതായി കിഴക്കേ ഭിത്തിയിൽ കുമ്മായത്തേപ്പിൽ തന്നെ രൂപപ്പെടുത്തിയത്. കുന്നംകുളം ആർത്താറ്റ് പള്ളിയിൽ ഇതിന്റെ മാതൃക ദർശിക്കാം. മൂന്നാമതായി, കിഴക്കേ ഭിത്തിയിൽ നേരിട്ട് അലേഖനം ചെയ്തവ. ഏറ്റവും നല്ല ഉദാഹരണം കോട്ടയം ചെറിയപള്ളി.

ദേവാലയ നിർമ്മാണ-പുനർമിർമ്മാണ പ്രവർത്തനങ്ങൾ സജീവമാകുന്ന പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്ത് വിവിധ കാരണങ്ങളാൽ ഇറത്താഴ് ഒഴിവാക്കപ്പെട്ടു. പിന്നീട് ആ നൂറ്റാണ്ടിന്റെ അന്ത്യത്തോടെ മദ്ബഹാ ചമയമായി കുദേശ്കുദിശിൻ സ്ഥാനം പിടിക്കുകയും ചെയ്തു. **ഒരുപക്ഷേ മദ്ധ്യകാലഘട്ടത്തിനു ശേഷം മലങ്കരയിൽ ഒരു പൂർണ്ണ ഇറത്താഴ് നിർമ്മിക്കപ്പെടുന്നത് ഇന്ന് കങ്ങഴ പള്ളിയിലാകാനാണ് സാദ്ധ്യത.** 21-ാം നൂറ്റാണ്ടിൽ നസ്രാണി ദേവാലയങ്ങളുടെ വലിപ്പത്തിൽ ഉണ്ടായ വർദ്ധനവ് പുതിയൊരു മദ്ബഹാ ചമയത്തെപ്പറ്റി ചിന്തിക്കേണ്ട സാഹചര്യമുണ്ടാക്കി. പള്ളികളുടെ വലിപ്പത്തിന് ആനുപാദികമായി മദ്ബഹായുടെ വലിപ്പവും ഉയരവും കൂടി. പക്ഷേ വിട്ടുതുറന്നുകിടക്കുന്ന മദ്ബഹാ, വി.കുർബാനയേക്കുറിച്ചുള്ള പൗരസ്ത്യ കാഴ്ചപ്പാടിന് വിരുദ്ധമാണ്. വിശുദ്ധ രഹസ്യങ്ങളുടെ ഗൂഡാത്മക (റസലി -Mystic) സ്വഭാവത്തിനു അത് ഭംഗം വരുത്തും.

**ഈ സാഹചര്യത്തിലാണ് കങ്ങഴപ്പള്ളിയിൽ പുതിയൊരു രൂപമാതൃക വികസിപ്പിച്ചെടുത്തത്. വലിയ മദ്ബഹാകൾക്ക് അനുരൂപമായ ഇറത്താഴും വി. കുർബ്ബാനയേക്കുറിച്ചുള്ള പൗരസ്ത്യ സങ്കൽപ്പം നിലനിർത്തുന്ന കൂദേശ്കുദിശിനും സമജ്ഞസിപ്പിച്ച് പുതിയൊരു മദ്ബഹാ ചമയം അവിടെ നിർമ്മിച്ചു. ക്രിസ്തുവിന്റെ ജീവിതം, പരിശുദ്ധന്മാർ ഇവരെ ചിത്രീകരിച്ച ഇറത്താഴും ത്രോണോസിനെ മൂടുന്ന കൂദേശ്കുദിശിനും തികച്ചും പൗരസ്ത്യമായ രീതിയിൽ മദ്ബഹായെ രൂപാന്തരപ്പെടുത്തി. വിവിധ സംസ്കാരങ്ങളെ സ്വാംശീകരിക്കുന്ന പുരാതന ക്രൈസ്തവ പാരമ്പര്യത്തിന്റെ പ്രകടനമാണ് ഈ നടപടി. നൂറ്റാണ്ടുകളിൽ ക്രിസ്തുമാർഗ്ഗം വളർന്നതും ഇപ്രകാരണ്.**

( ലേഖകൻ പ്രസിദ്ധനായ സഭാചരിത്രകാരനും, ഗ്രന്ഥകർത്താവുമാണ്. പള്ളിയുടെ കൂദാശാ സപ്ലിമെന്റിൽ പ്രസിദ്ധീകരിക്കുന്ന ഇറത്താഴിന്റെ പിമ്പിലും, കൽകുരിശിന്റെ മുമ്പിലും എന്നലേഖനത്തിലെ പ്രസക്തഭാഗങ്ങളാണിവിടെ ചേർത്തിരിക്കുന്നത് )

# ST. THOMAS ORTHODOX CATHEDRAL - BROADWAY
# ST. THOMAS MOUNT MARTHOMANGIRI ST.MARY'S CHAPEL
# CONSECRATION



## OCTOBER 24, 25
## (FRIDAY, SATURDAY)











മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അഭിമാനത്തിന്റെ അനുഗ്രഹ നിമിഷം. മാർത്തോമാ ശ്ലീഹായുടെ ചുടുനിണം വാർന്ന ചരിത്ര ഭൂമിയായ ചെന്നൈ സെന്റ് തോമസ് മൗണ്ടിൽ പുതിയ ദേവാലയം. ബ്രോഡ്‌വേ സെന്റ് തോമസ് കത്തീഡ്രൽ പണികഴിപ്പിച്ച ദേവാലയം സഭയ്ക്കും സമൂഹത്തിനും അനുഗ്രഹമായി ഒക്ടോബർ 24,25 തീയതികളിൽ ദൈവസന്നിധിയിൽ കൂദാശയ്ക്കായി സമർപ്പിക്കുന്നു. പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയും അഭിവന്ദ്യ പിതാക്കന്മാരും നേതൃത്വം നൽകും.

പ്രാർത്ഥനാപൂർവ്വമായ സ്വാഗതം

ഫാ. ജിജി മാത്യു വാകത്താനം
(വികാരി)

ഫാ. റ്റി.എഫ്. സ്റ്റാലിൻ
(സഹ വികാരി)

ഫാ. പ്രദീപ് പൊന്നച്ചൻ
(സഹ വികാരി)

പി.കെ. ഈപ്പൻ
(കൈസ്ഥാനി)

എ.ബി. ചെറിയാൻ
(കൈസ്ഥാനി)

കെ.ഐ. ലൂക്കോസ്
(സെക്രട്ടറി)

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10/October/2014

RNI No. 3076/1948, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment



PRINTED AND PUBLISHED BY FR. DEEPU PHILIP, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT CATHOLICATE PRESS, DEVALOKAM KOTTAYAM AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, CHIEF EDITOR FR. JOHN THOMAS KARINGATTIL Rs. 15/-